ക്രൈസ്തവ കാഹളം

ഏപ്രിൽ 2017



# വൈദിക ബ്രഹ്മചര്യം

## വിളിയും പൊരുളും



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




ക്രൈസ്തവ കാഹളം

ഏപ്രിൽ 2017
വാല്യം 78 ലക്കം 4

# ഉള്ളടക്കം

എഡിറ്റോറിയൽ

പിതൃമൊഴി

കവർ



# വിഷയം വിശ്വസ്തതയാണ്

യേശു തന്റെ മണവാട്ടിയായ പരിശുദ്ധ സഭയിലാണ് തന്റെ വൈദികരെ അഭിഷേകം ചെയ്തിരിക്കുന്നത്. അവൻ തന്റെ മണവാട്ടിയെ യാതൊരു കുറവുകളോ, കളങ്കമോ ഇല്ലാതെ പരിപാലിക്കുന്ന ശുശ്രൂഷയാണ് ഈ അഭിഷേകം വഴി വൈദികർക്ക് നൽകിയിരിക്കുന്നത്. യേശുവിനെപ്പോലെ വിഭജിതമല്ലാത്ത സ്നേഹം വഴിയാണ് ഓരോ വൈദികനും ഈ ശുശ്രൂഷ സഭയിൽ നിർവ്വഹിക്കേണ്ടത്. ഇപ്രകാരം ഒരു വൈദികൻ തന്റെ ശുശ്രൂഷ സഭയിൽ നിർവ്വഹിക്കുമ്പോൾ തന്റെ ഹൃദയം യേശുവിൽ പൂർണ്ണമായും കേന്ദ്രീകരിച്ച് വേണം അത് പൂർത്തിയാക്കുവാൻ. ഇതിന് സഭ നിർദ്ദേശിക്കുന്ന ഏറ്റവും ഉദാത്തമായ മാർഗ്ഗമാണ് വൈദിക ബ്രഹ്മചര്യം. ഇത് എല്ലാ മതവിഭാഗങ്ങൾക്കും സഭാ വിഭാഗങ്ങൾക്കും പരിചിതമായ ഒന്നാണ്. കത്തോലിക്കാ സഭയിൽ ഇതിന്റെ അടിസ്ഥാനം യേശുവും അവന്റെ വാക്കുകളും അവൻ നടത്തിയ തെരഞ്ഞെടുപ്പുകളുമാണ്. താൻ തെരഞ്ഞെടുത്തവരിൽ ചിലർ ഈ തരത്തിൽ വിഭജിതമല്ലാത്ത ഒരു സ്നേഹത്തിന്റെ പൂർണ്ണത ദൈവത്തിനും മനുഷ്യനും കൊടുക്കുന്നതിൽ പരാജയപ്പെട്ടു പോകുന്നു. പന്ത്രണ്ടുപേരിൽ ഒരുവനായ യൂദാസ് ഇപ്രകാരം വീണുപോയ വ്യക്തിയാണ്. വ്യക്തികളോടോ, വസ്തുക്കളോടോ ഉള്ള ആസക്തിയാണ് ഈ സ്നേഹം വിഭജിതമാകുന്നതിനു കാരണം. യൂദാസിന് പണത്തോടായിരുന്നു ആസക്തി. ശിഷ്യസമൂഹത്തിൽ നിന്നും ഒരുവൻ തെറ്റിപ്പോയി. എല്ലാ കാലഘട്ടത്തിലും തന്റെ പുരോഹിതഗണത്തിൽ ഇപ്രകാരം വീഴ്ചകൾ സംഭവിച്ചിട്ടുണ്ട്.

ഇതെല്ലാം പറയുവാൻ കാരണമുണ്ട്. പ്രത്യേക ചില സാഹചര്യങ്ങൾ. അടുത്തയിടെ ഒരു വൈദികൻ ഉൾപ്പെട്ട കേസ്, അതിനെ തുടർന്ന് നടന്ന ചർച്ചകൾ, കേരളത്തിലെ രണ്ട് വാർത്താ ചാനലുകൾ ഈ കാര്യം ചർച്ച ചെയ്യുന്നതിൽ കാണിച്ച അമിതാവേശം, ചലച്ചിത്രതാരങ്ങൾ നടത്തിയ അഭിപ്രായ പ്രകടനങ്ങൾ ഇവയെല്ലാം കൂട്ടി വായിക്കുമ്പോൾ ഒരു കാര്യം വ്യക്തമാകുന്നു. ആരൊക്കെയോ പകൽ തിരക്കഥ രചിക്കുന്നു. സന്ധ്യക്ക് കഥാപാത്രങ്ങളെ സൃഷ്ടിച്ച് അഭിനയം അരങ്ങ് തകർക്കുന്നു. എല്ലാവരോടുമായി പറയുവാനുള്ള ചില കാര്യങ്ങൾ. കത്തോലിക്കാ സഭയിൽ വൈദിക ബ്രഹ്മചര്യം അടിച്ചേൽപ്പിക്കുന്ന ഒന്നല്ല. അത് ഒരാൾ തന്റെ പരിപൂർണ്ണ സ്വാതന്ത്ര്യത്തിലും ഇച്ഛയിലും എടുക്കുന്ന തീരുമാനമാണ്. ഒരിക്കലെടുത്ത തീരുമാനത്തിൽ നിന്ന് പിൻതിരിയുവാനുള്ള സ്വാതന്ത്ര്യവും ഉറപ്പുവരുത്തുന്നു. സഭയുടെ നിയമത്തിൽ പോലും ഇതിന് വ്യവസ്ഥയുണ്ട്. നാട്ടിൽ മുതിർന്നവരും അല്ലാത്തവരുമായ ധാരാളം സ്ത്രീകളും കുട്ടികളും പീഡിപ്പിക്കപ്പെടുന്നുണ്ട്. അനേകം കേസുകൾ റിപ്പോർട്ട് ചെയ്യപ്പെട്ടപ്പോൾ അതിലൊരു കേസിൽ പ്രതി ഒരു വൈദികനായിരുന്നുവെന്നത് സഭയും സമൂഹവും ഏറെ ദു:ഖത്തോടെയാണ് കേട്ടത്. സമൂഹം നന്മകൾ മാത്രം പ്രതീക്ഷിക്കുന്ന ഒരു വൈദികനിൽനിന്ന് ഇങ്ങനെ ഒരു പ്രവർത്തി ആരും പ്രതീക്ഷിക്കുന്നില്ല. അതിനാൽ വിഷയം കൂടുതൽ സജീവമായി ചർച്ച ചെയ്യപ്പെടുക സ്വാഭാവികമാണ്. അതിലാർക്കും പരിഭവവുമില്ല. എന്നാൽ ബോധപൂർവ്വം ചർച്ച ദിവസങ്ങളോളം നീട്ടിക്കൊണ്ട് പോകുന്നതും ചർച്ചക്കായി ക്ഷണിക്കപ്പെടുന്നവരുടെ പശ്ചാത്തലങ്ങളും പരിശോധിക്കുമ്പോൾ ചാനൽ താല്പര്യങ്ങൾ ആത്മാർത്ഥമോ സത്യസന്ധമോ അല്ലായെന്നു വ്യക്തം. വിഷയം കേവലം ലൈംഗികതയിൽ മാത്രം ഒതുക്കി നിർത്തി സംസാരിക്കുന്നവർ മനസ്സിലാക്കേണ്ടത് പ്രധാന വിഷയം ലൈംഗികതയില്ല. വിശ്വസ്തതയാണ്. വിശ്വസ്തത വേണ്ടാത്ത ജീവിതാവസ്ഥ ഏതാണ്. വിവാഹിതർ പുലർത്തേണ്ട വിശ്വസ്തതയിൽ വിള്ളൽ വീഴുമ്പോഴാണ് കുടുംബങ്ങൾ തകരുന്നത്. ഒരു വൈദികൻ തന്റെ ജീവിതത്തിൽ ദൈവത്തോടും ജനത്തോടും പുലർത്തേണ്ട വിശ്വസ്തയാണ് അയാളെ പൗരോഹിത്യ ശുശ്രൂഷയിൽ ബലപ്പെടുത്തുന്നത്. ക്രിസ്തുവിനോടുള്ള സ്നേഹത്തിലാണ് വിവാഹിതരാകുന്ന ദമ്പതികളും അഭിഷേകം ചെയ്യപ്പെടുന്ന പുരോഹിതനും കൂട്ടിച്ചേർക്കപ്പെടുന്നത്. ഈ സ്നേഹത്തിൽ നിന്നുകൊണ്ടാണ് വൈദികൻ തന്റെ ശുശ്രൂഷകൾ പ്രത്യേകിച്ച് വി. കുർബാനയും വി. കുമ്പസാരവും നിർവ്വഹിക്കുന്നത്. ഇവയൊന്നും വേണ്ട രീതിയിൽ മനസ്സിലാക്കാതെ ചർച്ചകൾക്കിറങ്ങി പുറപ്പെടുന്നവർ നടത്തുന്നത് വെറും അന്തരീക്ഷ മലിനീകരണവും അധര വ്യായാമവും മാത്രമാണ്. അതിൽ വീണുപോകാൻ മാത്രം ബുദ്ധിശൂന്യരല്ല നമ്മുടെ ജനം.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



## പിതൃമൊഴി

# ബ്രഹ്മചര്യം അവിഭാജ്യമായ ദൈവസ്നേഹം

പരിശുദ്ധ കത്തോലിക്കാ സഭയിൽ ശുശ്രൂഷാ പൗരോഹിത്യത്തിലേക്ക് പ്രവേശിക്കുന്നവരിൽ മഹാഭൂരിപക്ഷവും അവിവാഹിതരും ബ്രഹ്മചര്യവ്രതം സ്വീകരിക്കുന്നവരുമാണ്. ഒരു ചെറിയ ശതമാനം വിവാഹിതരായ വൈദികരാണ്. ലത്തീൻ സഭയിൽ പൂർണ്ണമായും വൈദികർ ബ്രഹ്മചര്യവ്രതം സ്വീകരിക്കുന്നു. എന്നാൽ പൗരസ്ത്യ പാരമ്പര്യത്തിൽ അനേകം സഭകൾക്ക് വിവാഹിതരായ വൈദികരാണുള്ളത്. കേരളത്തിൽ പൗരസ്ത്യസഭകളായ സീറോ മലബാർ സഭയിലും മലങ്കര സുറിയാനി കത്തോലിക്കാ സഭയിലും വൈദികർ ബ്രഹ്മചര്യം വ്രതം സ്വീകരിക്കുന്നു. വൈദിക ബ്രഹ്മചര്യവ്രതം അടിസ്ഥാനപരമായ ഒരു വിശ്വാസ വിഷയമല്ല. എന്നാൽ അത് സഭയുടെ ദീർഘകാലമായ പാരമ്പര്യവും ശക്തമായ ഒരു നൈയാമിക വിഷയവുമാണ്. ഈ പാരമ്പര്യത്തിനും അതിന്റെ ഒരു നൈയാമികതക്കും ഉപോൽബലകവും ശക്തവുമായ സുവിശേഷ ദൈവശാസ്ത്ര ആഭിമുഖ്യങ്ങളുണ്ട്.

നിത്യ പുരോഹിതനായ യേശു പൗരോഹിത്യം സ്ഥാപിച്ചത് തന്റെ നിത്യപൗരോഹിത്യത്തിൽ ഓരോ പുരോഹിതനും, പങ്കാളിയാകുന്നതിനാണ്. അതിനാൽ യേശു തന്റെ പൗരോഹിത്യത്തിലേക്ക് വിളിച്ചുചേർത്ത ഓരോ പുരോഹിതനും തന്റെ പൗരോഹിത്യ ജീവിതത്തിന് നൽകപ്പെട്ടിട്ടുള്ള പരമമായ മാതൃക യേശു തന്നെയാണ്. തന്റെ സൃഷ്ടികർമ്മത്തിന്റെ ആരംഭത്തിൽ തന്നെ ദൈവം മനുഷ്യനെ സ്ത്രീയും പുരുഷനുമായി സൃഷ്ടിച്ചു. അവർ ഒന്നായി ചേരണമെന്നുള്ളത് ദൈവിക പദ്ധതിയാണ്. എന്നാൽ അനുസരണക്കേടിന്റെ പാപം അവരെയും സന്തതിപരമ്പരകളായ മനുഷ്യകുലത്തെയും തകർത്ത് കളഞ്ഞു. യേശു തന്റെ പെസഹാ രഹസ്യങ്ങളിലൂടെ മനുഷ്യനെ പുതിയ സൃഷ്ടിയായി ഉയർത്തി. നവീകരിക്കപ്പെട്ട മനുഷ്യൻ വിവാഹമെന്ന കൂദാശ വഴി ദൈവത്തിന്റെ ആദ്യ സൃഷ്ടികർമ്മത്തിന്റെ തുടർച്ചക്കാരായി മാറുന്നു. എന്നാൽ ഇവിടെ നവീകരിക്കപ്പെട്ട സമൂഹം സഭയായി രൂപീകരിക്കപ്പെടുകയും ദൈവത്തിനും സഭക്കുമിടയിൽ യേശുക്രിസ്തു ഏക മദ്ധ്യസ്ഥനായി തീരുകയും ചെയ്തു. അങ്ങനെ

സഭ മിശിഹായുടെ മണവാട്ടിയായി തീർന്നു. അവളെ കറയോ, ചുളിവോ, മറ്റു കുറവുകളോ ഇല്ലാതെ നിർമ്മലയായി സൂക്ഷിക്കുന്നതിന് ക്രിസ്തു തന്നെതന്നെ കുരിശിൽ നിർമ്മലബലിയായി സമർപ്പിച്ചു. തന്റെ അവിഭാജ്യമായ സ്നേഹം വഴിയാണ് ക്രിസ്തു പിതാവായ ദൈവത്തോടും മനുഷ്യകുലത്തോടും വിശ്വസ്തനായിരിക്കുന്നത്.

സ്നേഹനിർഭരവും കാരുണ്യത്തോടെയുമുള്ള തന്റെ ശുശ്രൂഷ ലോകാന്ത്യം വരെയും തുടരുന്നതിനായി യേശു തനിക്കിഷ്ടമുള്ളവരെ തന്റെ ശിഷ്യഗണത്തിലേക്ക് കൂട്ടിച്ചേർത്തു. സ്വർഗ്ഗരാജ്യത്തെ പ്രതി മാതാപിതാക്കളെയും കുടുംബത്തെയും ഉപേക്ഷിക്കുന്നതിലെ ശ്രേഷ്ഠത യേശു ശിഷ്യഗണത്ത പഠിപ്പിച്ചു. പന്ത്രണ്ടു പേരിൽ ഒരുവൻ മാത്രം പാതിവഴിയിൽ യേശുവിനെ ഉപേക്ഷിച്ചു. പ്രലോഭനത്തെ അതിജീവിക്കുവാൻ അവന് കഴിഞ്ഞില്ല. അവൻ സ്വന്തം വഴി തെരഞ്ഞെടുത്തു. ഇന്നും വഴി തെറ്റിയ യൂദാസ് ഒരു അടയാളമായി നമ്മുടെ പിന്നാലെയുണ്ട്. പക്ഷേ അവിഭാജ്യ സ്നേഹത്തിലധിഷ്ഠിതമായ ശിഷ്യത്വം നിർത്തലാക്കുകയല്ല, നിസ്വാർത്ഥരായ അനേകരെ അതിലേക്ക് കൂട്ടിച്ചേർക്കുകയാണ് കർത്താവ് ചെയ്യുന്നത്. മറ്റൊരു ക്രിസ്തുവാകാനാണ് യേശു പുരോഹിതരെ കൂട്ടിച്ചേർക്കുന്നത്. അവർ തങ്ങളുടെ മാതൃകയും പ്രചോദനവുമായി യേശുവിനെ സ്വീകരിക്കുന്നു. സ്നേഹത്തിൽ വളരാനും ക്രിസ്തുവിൽ ഒന്നാകാനും അവർ ബ്രഹ്മചര്യവ്രതം സ്വീകരിക്കുന്നു. ഈ വ്രതത്തിന്റെ നന്മയെ കേവലം സഭയുടെ ഭൗതിക വളർച്ചയിൽ മാത്രം ഒതുക്കി നിർത്തിയാൽ അതിന്റെ പൊരുൾ തേടൽ കേവലം ലൈംഗികതയിൽ അവസാനിക്കും. വൈദിക ബ്രഹ്മചര്യം ദൈവകരുണയുള്ളവരാകുവാൻ ഊർജ്ജം പകരുന്നതും അതിന് ഉദാത്ത മാതൃകയുമാണ്. വൈദിക ബ്രഹ്മചര്യം എന്റെ സ്വതന്ത്രമായ തെരഞ്ഞെടുപ്പും അതിലുപരി അയോഗ്യനായ എനിക്ക് ലഭിച്ച ദൈവിക ദാനവുമാണ്. എല്ലാ സഭകളിലും സമൂഹങ്ങളിലും ബ്രഹ്മചര്യത്തെ ജീവിതത്തിൽ സ്വമനസ്സാലെ സ്വീകരിക്കുന്ന വ്യക്തികളുണ്ട്. ദൈവസ്നേഹവും ദൈവസമ്പാദനവും ബ്രഹ്മചര്യത്തിന്റെ സുവ്യക്തമായ സൂചനകൾ തന്നെയാണ്. ബ്രഹ്മചാരി നീങ്ങുന്നത് അവിടേക്കു തന്നെയാണ്.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# വൈദികബ്രഹ്മചര്യം
# ഒരു ദൈവശാസ്ത്രാസ്വാദനം



**റവ. ഡോ. കുര്യൻ വാലുപറമ്പിൽ**



മൂന്നു സംഗതികളാണ് ഈ ലേഖനത്തിന്റെ പ്രധാന വിചാരവിഭാഗങ്ങൾ. 1. കത്തോലിക്കാ സഭയിലെ വൈദികന്മാരുടെയും സന്യസ്തരുടെയും ആജീവനാന്തബ്രഹ്മചര്യവ്രതത്തിന്റെ മൂലക്കല്ല് നേരേ പറഞ്ഞാൽ യേശുക്രിസ്തുവാണ്, ക്രിസ്തുവിചാരമാണ്. അതേ, വൈദിക,സന്യസ്തകന്യാത്വം ഉരുത്തിരിയുന്നത് ദൈവവചനമായ യേശുക്രിസ്തുവിൽനിന്നും ദൈവരാജ്യത്തെയും സഭയെയുംകുറിച്ചുള്ള അവന്റെ നിർമാതൃകപദ്ധതിയിൽനിന്നുമത്രേ. 2. വൈദിക,സന്യസ്തരുടെ ആജീവനാന്തബ്രഹ്മചര്യവ്രതം ദൈവകൃപയായി ലഭിക്കുന്ന സ്വർഗോന്മുഖ ഷണ്ഡത്വമാണ് 3. സ്വർഗരാജ്യത്തിനുവേണ്ടിയുള്ള അവരുടെ സ്വയംഷണ്ഢരാക്കലുമാണ്.

വിവാഹിതർക്കു പൗരോഹിത്യം പരിഗണിക്കുമെന്ന് പരിശുദ്ധ ഫ്രാൻസിസ് പാപ്പാ പറഞ്ഞതായി റിപ്പോർട്ടു ചെയ്യപ്പെട്ട (*മലയാള മനോരമ* ദിനപ്പത്രം, 2017 മാർച്ച് 11 ശനി പേജ് 11) അവസരത്തിലാണ് നമ്മുടെ ഈ ചർച്ചയെന്നത് അവിചാരിതമായ സന്ദർഭമായി ഭവിച്ചിരിക്കുന്നു. പരിശുദ്ധ പാപ്പാ പറഞ്ഞതായി റിപ്പോർ ചെയ്യപ്പെട്ടിട്ടുള്ളത്, വിവാഹിതർക്കു പൗരോഹിത്യം പരിഗണിക്കും എന്നാണെന്നും, പുരോഹിതന്മാർക്കു വിവാഹം പരിഗണിക്കും എന്നല്ലെന്നും ശ്രദ്ധിക്കേണ്ടതല്ലേ?

ബ്രഹ്മത്തിൽ ചരിക്കുന്ന അവസ്ഥയാണല്ലോ ബ്രഹ്മചര്യം. ഇന്ത്യയിലെ ആര്യവിചാരപാരമ്പര്യത്തിൽ ബ്രഹ്മചര്യം ഒരേ വ്യക്തിയുടെ ജീവിതഘട്ടങ്ങളിൽ ഒന്നാമത്തേത് മാത്രമാകാം. അതു കഴിഞ്ഞു ഗാർഹസ്ഥ്യം. ഒരു സ്ഥലത്ത് ഈ ലേഖകന്റെ ഏറ്റവും അടുത്ത സുഹൃത്തും ചില പൊതുപ്രശ്നങ്ങളിലുള്ള ഇടപെടലിന് ഉറ്റ സഹപ്രവർത്തകനുമായിരുന്ന ഒരു ഹൈന്ദവ സഹോദരനെ ഓർമിക്കുന്നു. അറുപതു വയസ്സുവരെ ഗാർഹസ്ഥ്യം നന്നായി നിവർത്തിച്ചശേഷം വേണ്ടത്ര വിചാരം ചെയ്ത് ഭാര്യയുടെ സമ്മതത്തോടെ ഗൃഹത്തിൽത്തന്നെ ബ്രഹ്മചര്യം വീണ്ടും സ്വയം വ്രതമായെടുത്തു. അതിന്റെ ചടങ്ങിൽ ക്ഷണം സ്വീകരിച്ച് ഈ ലേഖകനും ആതിഥേയർക്കു സന്തോഷകരമായി സംബന്ധിച്ചു.

ഈ ലേഖനത്തിൽ സൗകര്യത്തെപ്രതി കന്യാത്വം എന്ന വാക്ക് സ്ത്രീകളുടെയും പുരുഷന്മാരുടെയും ആജന്മപരിശുദ്ധിയും വ്രതപരിശുദ്ധിയും സൂചിപ്പിക്കാൻ പ്രയോഗിക്കുന്നു.

**1. കന്യാത്വവും യേശുക്രിസ്തുവും: കന്യാത്വത്തിന്റെ അന്തസത്തയും സമഗ്രതയും ക്രൈസ്തവവിചാരത്തിൽ**

കത്തോലിക്കാ സഭയ്ക്കും പുരാതന സഭകൾക്കും യേശുക്രിസ്തുവിനെക്കുറിച്ച് അചഞ്ചലസത്യങ്ങളാസ്പദമാക്കി ചില ജ്ഞാനബോധങ്ങളുണ്ട്. കന്യകാപുത്രനായി ജനിച്ച അവൻ പൂർണദൈവവും പൂർണമനുഷ്യനുമാണ്. അവന് ഗേൾഫ്രണ്ടോ ഗേഫ്രണ്ടോ കാമുകിയോ കാമുകനോ പെൺഭാര്യയോ ആൺഭാര്യയോ വ്യഭിചാരിണീബന്ധമോ താൻ ജനിപ്പിച്ച മക്കളോ ഇല്ലായിരുന്നു. ലൈംഗികതയോട് ആരോഗ്യപരവും ആദരണീയവും അനുകരണീയവുമായ സമീപനം സ്വീകരിച്ചിരുന്നു. അവൻ ബാല്യം മുതൽ മരണംവരെ വ്രതമെടുക്കാതെതന്നെ പരിപൂർണ ബ്രഹ്മചാരി ആയിരുന്നു. സ്തീപുരുഷഭേദമില്ലാതെ മനുഷ്യരോടു സൗഹൃദം പുലർത്തിയിരുന്നു. അവൻ വിവിധ തൊഴിലിടങ്ങളിൽനിന്നും കുടുംബജീവിതത്തിൽനിന്നുമായി പന്ത്രണ്ടു പുരുഷന്മാരെ വിളിച്ച് ശിഷ്യന്മാരാക്കുകയും അവരെ അപോസ്തലന്മാക്കുകയും ചെയ്തു. സ്ത്രീകളും അവന്റെ സുവിശേഷപ്രഘോഷണയാത്രയിൽ അപോസ്തലന്മാരോടൊത്ത് അനുഗമിച്ചിരുന്നു. സ്ത്രീകളുടെ സാമ്പത്തിക സഹായവും ആതിഥ്യവും, തൈലാഭിഷേകവും യേശുക്രിസ്തു സ്വീകരിച്ചിട്ടുണ്ട്. മാർത്താ, മേരി സഹോദരികളുടെ വീട്ടിൽ അവൻ വചനശുശ്രൂഷ നടത്തിയിട്ടുണ്ട്; മാർത്താ ഒരുക്കിയ വിരുന്നും പട്ടണപ്പാപിനിയുടെ കണ്ണീരിന്റെ വിരുന്നും അവൻ ആസ്വദിച്ചിട്ടുണ്ട്. സ്ത്രീകൾ അവന്റെ മരണരംഗത്തും കബറിടത്തിലും സാക്ഷികളായുണ്ടായിരുന്നു. യേശുവിന്റെ ഉയർപ്പുവിവരം ആദ്യമറിഞ്ഞതും സ്ത്രീകളാണ്. താൻ പിതാവിന്റെ പക്കലേക്ക് ആരോഹണം ചെയ്യുന്നെന്ന വിവരം ശിഷ്യന്മാരെ അറിയിക്കാൻ മഗ്ദലേനമറിയമിനെയാണ് അവൻ നിയോഗിച്ചത്. ധാർമികമായി അവൻ

സമ്പൂർണനായിരുന്നു. പൈശാചിക പ്രലോഭനങ്ങളിലേക്കു നയിക്കപ്പെട്ടെങ്കിലും അവയുടെമേൽ പരിപൂർണ വിജയം നേടിയിട്ടാണ് യേശുക്രിസ്തു ശുശ്രൂഷാരംഗങ്ങളിലേക്ക് കാൽ നീട്ടിയത്. മനുഷ്യനായിത്തീർന്ന യേശുക്രിസ്തുവിന്റെ ദൈവപുത്രത്വംപോലും പരീക്ഷിക്കപ്പെട്ടെങ്കിലും തന്റെ ദൈവപിതാവിന്റെ വചനശക്തിയാൽ തന്റെ മനുഷ്യത്വപൂർണതയ്ക്കോ ദൈവത്വത്തിനോ ഒരു പോറൽപോലും ഏല്ക്കാതെ അവൻ വിജയിയായി. ബാല്യം മുതൽ സമഗ്രവിശുദ്ധി അഭംഗുരം പാലിച്ചു ജീവിച്ചു മരിച്ച് ശരീരത്തോടെ ഉയിർത്തെഴുന്നേറ്റ് സ്വർഗാരോഹണം ചെയ്തു. അവൻ തന്റെ സഭയോടൊത്തും സഭയിലും സഹൂഹത്തിലും സദാ സന്നിഹിതനാണ്. ചരിത്രത്തിന്റെ ലക്ഷ്യത്തിൽ അവന്റെ മഹത്വപൂർണമായ പുനഃപ്രത്യക്ഷീകരണവും വാഗ്ദാനം ചെയ്തിട്ടുണ്ട്. സകലതും ത്യജിച്ച് തനിക്കുവേണ്ടി സമ്പൂർണമായി സ്നേഹസമർപ്പണം ചെയ്ത് തന്നെ അനുഗമിക്കാൻ യേശുക്രിസ്തുതു മനുഷ്യമക്കളെ വിളിച്ചിട്ടുണ്ട്, അന്നുമുതൽ ഇന്നുവരെയും വിളിച്ചുകൊണ്ടിരിക്കുന്നു. ഇന്നും മനുഷ്യമക്കളിലനേകർ അവന്റെ വിളി കേട്ട് സർവസംഗപരിത്യാഗികളായും അവനെ അനുഗമിച്ചുകൊണ്ടുമിരിക്കുന്നു.

### 1.1 കന്യാത്വം സ്വാഭാവിക ശുദ്ധത

ജനനം മുതൽ വിവാഹംവരെ സകലരും - ആണും പെണ്ണും - പ്രത്യേകിച്ചൊരു വ്രതമെടുക്കാതെതന്നെ ജന്മനായുള്ള ശാരീരിക കന്യാത്വം - സമഗ്രത - പാലിക്കണമെന്നും, അത് അഭംഗുരം സംരക്ഷിക്കപ്പെടണമെന്നുമാണ് ക്രൈസ്തവ വിശുദ്ധിവിചാരം പ്രബോധിപ്പിക്കുന്നത്. കന്യാത്വമെന്നത് ശാരീരികാവസ്ഥയിലൊതുങ്ങുന്നതല്ല. ശാരീരിക കന്യാത്വം മനുഷ്യവ്യക്തിക്കു ജന്മനായുള്ള സ്വാഭാവിക ശാരീരിക അവസ്ഥയാണ്. പെണ്ണിന്റെ അഭേദിതമായ കന്യാചർമവും ചെറുക്കന്റെ ദുരുപയോഗിക്കപ്പെടാത്ത ലിംഗവും സ്രഷ്ടാവായ ദൈവം നല്കിയിട്ടുള്ള സ്വാഭാവിക ശുദ്ധതയുടെ സാധാരണ സങ്കല്പിതാടയാളങ്ങളായി മനുഷ്യമനസ്സാക്ഷി പൊതുവെ സ്വീകരിച്ചിരുന്നു.

മനുഷ്യചരിത്രത്തിന്റെ ആരംഭത്തിൽത്തന്നെ ദുഷ്ടതയുടെ സ്വാധീനത്തിൽപ്പെട്ട് മനുഷ്യൻ സ്വസ്വാതന്ത്ര്യം ദുരുപയോഗിയോഗിച്ച് (രണ്ടാം വത്തിക്കാൻ കൗൺസിൽ, *സഭ ആധുനിക യുഗത്തിൽ*, നമ്പർ 13) പ്രലോഭനത്തിനു വിധേയനാകുകയും തിന്മ പ്രവർത്തിക്കുകയും ചെയ്തു. തന്മൂലം നന്മയ്ക്കുള്ള ആഗ്രഹം നിലനിർത്തുന്നെങ്കിലും അവനു വിലപിക്കേണ്ടിവരുന്നു, "പാപത്തിലാണ് എന്റെ മാതാവ് എന്നെ ഗർഭംധരിച്ചത്." (സങ്കീ 51,5 പ്ശീത്താ) അതായത്, മനുഷ്യരുടെ മനുഷ്യപ്രകൃതി ആദിപാപത്തിന്റെ മുറിവു സംവഹിക്കുന്നു. അവൾ/ൻ ജന്മനാ പാപത്തിലേക്കു ചായ്വുള്ളവളാണ്/വനാണ് (*കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം*, നമ്പർ 1707). മനുഷ്യസമൂഹത്തിന്റെ രക്ഷാകരചരിത്രത്തിൽ "ആദിപാപംമൂലം മനുഷ്യനിൽ വിരൂപമാക്കപ്പെട്ട ദൈവികഛായ അതിന്റെ ആദിമസൗന്ദര്യത്തിൽ, ദൈവത്തിന്റെ രക്ഷാകര കൃപയാൽ, വീണ്ടെടുപ്പുകാരനും രക്ഷകനുമായ ക്രിസ്തുവിൽ പുനഃസ്ഥാപിതമാകുകയും ശ്രേഷ്ഠമാക്കപ്പെടുകയും ചെയ്തു" (*കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം*, നമ്പർ 1701). അതേസമയം, പാപത്തിലേക്കു ചായ്‌വുള്ളവളായാണ്/വനായാണ് ഓരോ മനുഷ്യവ്യക്തിയും ജനിക്കുന്നതെങ്കിലും, തന്റെ കുറ്റംകൊണ്ടു താൻ നശിപ്പിക്കാത്ത, സ്വാഭാവിക ശുദ്ധത ജന്മനാ അയാൾക്കുണ്ട്. ജനനേന്ദ്രിയ ശുദ്ധതയുടെയും ആന്തരീക സൂക്ഷിപ്പുകേന്ദ്രവും നശീകരണകേന്ദ്രവും ഓരോരുവരുടെയും സ്വന്തം ഹൃദയമാണ്. ബൈബിൾ ആധാരമാക്കിയുള്ള ക്രൈസ്തവവിചാരത്തിൽ ഹൃദയമെന്നു പറയുമ്പോൾ ബോധവും മനസ്സും മനസ്സാക്ഷിയുമൊക്കെയുൾപ്പെടും.

ക്രൈസ്തവവിചാരത്തിൽ കന്യാത്വത്തിന്റെ അന്തസത്ത മേല്പറഞ്ഞ ജന്മനായുള്ള മാനുഷികമായ അഖണ്ഡിതാവസ്ഥയിൽ അടങ്ങുന്നതല്ല. കന്യാത്വം ജനനേന്ദ്രിയങ്ങളിൽ മാത്രം, യോനിയിലും ലിംഗത്തിലും മാത്രം, ഒതുങ്ങിനില്ക്കുന്നതുമല്ല. കന്യാത്വം പെണ്ണിന്റെ മാത്രം പ്രശ്നവുമല്ല. ശാരീരികാവസ്ഥയിലെ അഖണ്ഡിതാവസ്ഥ ജന്മനായുള്ള സ്വാഭാവികശുദ്ധതയുടെ ഏറ്റവും അഭികാമ്യമായ അടയാളമാണ്. അത് ചികിത്സയുടെയും മറ്റും ഫലമായി നഷ്ടപ്പെട്ടാൽ കന്യാത്വം നഷ്ടപ്പെട്ടെന്ന് സഭ കരുതില്ല. ഇര സർവശക്തിയുമെടുത്തു പ്രതിരോധിച്ചിട്ടുമുള്ള ലൈംഗികാക്രമണംകൊണ്ട്, ശാരീരിക-മാനസികപീഡനങ്ങൾകൊണ്ട്, ശാരീരിക കന്യാത്വം നഷ്ടപ്പെട്ടാലും, ഇരയുടെ കന്യാത്വം നശിച്ചതായി സഭ കരുതുന്നില്ല. അപ്രകാരം മരണം വരിച്ചവരെ സഭ വീരപുത്രീപുത്രന്മാരായും വിശുദ്ധരായും ആദരിക്കും. സഭയംഗീകരിക്കുന്ന വിവാഹിതരുടെ ഭാര്യാഭർത്തൃബന്ധം അവരുടെ സ്വാഭാവിക കന്യാത്വാടയാളം മായ്ക്കുമെങ്കിലും പരസ്പരം വിശ്വസ്തരായിരിക്കുന്നിടത്തോളം അവർ ക്രിസ്തുവിനും സഭയ്ക്കും കന്യകകൾതന്നെ. മണവാളന്റെ വരവു പ്രതീക്ഷിച്ച് വിളക്കുകളെടുത്ത് ജാഗരൂകരായി ഉറങ്ങിയ കന്യകമാരുടെ ഉപമയിലെ (മത്താ 25,1-3) കന്യകമാരിൽ അവിവാഹിതരെ മാത്രമല്ലല്ലോ യേശുക്രിസ്തു ഉദ്ദേശിച്ചിട്ടുള്ളത്. "ഹൃദയത്തിന്റെയും ശരീരത്തിന്റെയും ആത്മാവിന്റെയും വർദ്ധിച്ച സ്വാതന്ത്ര്യത്തോടെ അവിഭാജ്യമായി തന്നോടു ചേർന്നുനില്ക്കാൻ കർത്താവു വിളിച്ച ക്രൈസ്തവ കന്യകകളും വിധവകളും സ്വർഗരാജ്യത്തെപ്രതി യഥാക്രമം കന്യാവ്രതവും ആയുഷ്കാല വിരക്തിയും പാലിച്ചു ജീവിക്കാൻ അപ്പോസ്തോലികകാലം മുതല്ക്കേ സഭയുടെ അംഗീകാരത്തോടെ തീരുമാനമെടുത്തുപോന്നിരുന്നു" (*കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം*, നമ്പർ 22). ഈ സമീപനം ഇക്കാലസാഹചര്യത്തിൽ കേരളത്തിലെ സന്യാസിനീസമൂഹങ്ങൾക്കു ചിന്താവിഷയമാക്കാവുന്നതല്ലേ? ഇക്കാര്യം ആലോചിക്കേണ്ടതല്ലേയെന്ന് മലങ്കര സഭയിലെ സന്യാസികളിൽ ചിലരോടു മുമ്പൊരവസരത്തിൽ സാന്ദർഭികമായി സൂചിപ്പിച്ചതോർമിക്കുന്നു. ഭാര്യയും മക്കളുമൊത്ത് സന്തുഷ്ടമായ കുടുംബജീവിതം നയിച്ചിരുന്ന പുരുഷന്മാരെ ജീവിതപങ്കാളിയുടെ മരണശേഷം സന്യാസികളും വൈദികന്മാരുമാക്കി സ്വീകരിച്ച ചരിത്രം കത്തോലിക്കാസഭയ്ക്കുണ്ട്; ഈയടുത്ത കാലത്ത് മക്കളെയും അവരുടെ കുടുംബങ്ങളെയും കൊച്ചുമക്കളെയുമൊക്കെ ദൃക്സാക്ഷികളാക്കി നമ്മുടെ നാട്ടിൽ നടന്ന ഒരു വൈദികാഭിഷേകവുമുമുണ്ടല്ലോ.

**1 .2 ക്രൈസ്തവ ആജന്മകന്യാത്വം - ത്രിത്വൈക ദൈവിക പരിശുദ്ധിയിലുള്ള സംസർഗം: കന്യാത്വം - ദൈവദാനവും യേശുക്രിസ്തുവിനോടുള്ള സമ്പൂർണ സ്വയാർപ്പണവും വിശ്വസ്തതയും**

ക്രൈസ്തവ ജ്ഞാനത്തിൽ ക്രൈസ്തവ വിശ്വാസിനി/സിയുടെ ആത്മീയ കന്യാത്വം അഥവാ ആദിമപരിശുദ്ധി പിതാ,പുത്ര,പരിശുദ്ധാത്മാവായ ത്രിത്വൈകദൈവത്തിന്റെ നാമത്തിലുള്ള ജ്ഞാനസ്നാനത്താൽ (വീണ്ടുംജനനത്താൽ), മനുഷ്യവർഗത്തിന്റെ വിശുദ്ധീകരണമായ യേശുക്രിസ്തുവഴി, പരിശുദ്ധാത്മാവിൽ, സ്നാനാർഥിക്കു സംലഭ്യമാക്കപ്പെടുന്ന ത്രിത്വൈകദൈവിക പരിശുദ്ധിയിലുള്ള സംസർഗമാണ്. ജ്ഞാനസ്നാനം സ്വീകരിക്കുന്നവർക്ക് ത്രിത്വൈക ദൈവം ക്രിസ്തുവഴി പരിശുദ്ധാത്മാവിൽ നല്കുന്നതാണ് പരിശുദ്ധിയെന്ന കന്യാത്വം. ഇതിനെ 'ക്രൈസ്തവകന്യാത്വം' എന്നു വ്യവച്ഛേദിക്കാം. ഇത് ദൈവകൃപയാൽ, ത്രിത്വൈക ദൈവത്തിന്റെ കൃപയാൽ - രക്ഷാകരമായ സ്നേഹത്താലും കാരുണ്യത്താലും - നല്കപ്പെടുന്ന അതിശ്രേഷ്ഠദാനമാണ്. മാമോദീസായിൽ നിർമലരാക്കപ്പെടുന്നവരെ "നൈർമല്യമുള്ള ആത്മാക്കളെ തനിക്കായി വരണം ചെയ്യുന്ന സത്യമണവാളനായ മിശിഹാ" (മലങ്കര സുറിയാനി സഭയുടെ വിവാഹകൂദാശക്രമം) വരിക്കുകയും ചെയ്യുന്നു. അങ്ങനെ അവർ ക്രിസ്തുവിന്റേതാകുന്നു. അവരുടെ ആത്മാക്കൾ മിശിഹായുടെ മണവാട്ടികളാകുന്നു. അവരുടെ ആത്മാക്കൾ എന്നു പറയുമ്പോൾ അവരെത്തന്നെയാണ് ഉദ്ദേശിക്കുന്നത്. 'ക്രൈസ്തവകന്യാത്വ'ധന്യരുടെ സംഘമാണ് ക്രൈസ്തവ സഭ.

ജ്ഞാനസ്നാനത്താൽ വ്യക്തി മിശിഹായുടേത് (ക്രിസ്തുവിന്റേത്) ആയിത്തീരുന്നു. മിശിഹാ അവരുടെ മണവാളനുമാകുന്നു. *ക്രിസ്തുയേശു എന്നെ സ്വന്തമാക്കിയിരിക്കുന്നു* (ഫിലി 3,12); ഞാൻ ക്രിസ്തുവിന്റേതാണ്; ക്രിസ്തുവിനുള്ളതാണ്: *എനിക്കു ജീവിതം ക്രിസ്തു* (ഫിലി 1,21) - ഓരോ വിശ്വാസിനി/സിയും ഒറ്റയ്ക്കും സകുടുംബമായും വിവേചിച്ചറിയുകയും ഉൾക്കൊള്ളുകയും ചെയ്യുന്ന, ചെയ്യേണ്ട അനുഭവം. പ്രായത്തിനൊത്തു തിരിച്ചറിയലിലും ഉൾക്കൊള്ളലിലും വളരുകയും ചെയ്യുന്ന, ചെയ്യേണ്ട, അനുഭവം. ഈ ജ്ഞാനത്തിന്റെ പ്രകാശനത്തിനും വളർച്ചയ്ക്കുമുള്ളതാണ് സഭയുടെ സകല ആധ്യാത്മിക, സാമൂഹ്യ ശുശ്രൂഷകളും പരിശീലനങ്ങളും പരിപാടികളും. "ഹൃദയംകൊണ്ടു വിശ്വസിക്കുകയും അധരംകൊണ്ട് ഏറ്റുപറയുകയും" വേണം. "ഹൃദയംകൊണ്ടു വിശ്വസിക്കുക" എന്നതിനർഥം ക്രിസ്തുവിനും അവന്റെ താത്പര്യങ്ങൾക്കും പ്രബോധനങ്ങൾക്കുംവേണ്ടിയുമുള്ള ഹൃദയസമർപ്പണമാണ്. ക്രിസ്തുവിനുള്ള സമർപ്പണം അവനിൽ വെളിപ്പെട്ട ദൈവത്തിനുവേണ്ടിയുള്ളതത്രേ. "അധരംകൊണ്ട് ഏറ്റുപറയുക" എന്ന ശൈലിയുടെ താത്പര്യം യേശു എന്റെ രക്ഷകനാകുന്നു എന്ന് അധരധാര കോരിക്കൊണ്ടിരിക്കുകയെന്നല്ല. യേശു എന്നെ സ്വന്തമാക്കിയിരിക്കുന്നു എന്ന സത്യത്താൽ ആത്മാവിൽ അവനോടുള്ള സ്നേഹത്തിൽ നിർവൃതിപൂണ്ട് ജീവിതംകൊണ്ടും വാചാകർമണായും സാക്ഷ്യപ്പെടുത്തുകയെന്നാണ്.

ക്രിസ്തുവിശ്വാസികളുടെ കന്യാത്വം നഷ്ടപ്പെടുന്നത് യേശുക്രിസ്തുവിൽ വിശ്വസിച്ചു ദൈവത്തെ ആരാധിക്കുന്നതിൽനിന്നു വ്യതിചലിച്ച് വിഗ്രഹാരാധനയും തത്തുല്യമായ ആരാധനാചാരങ്ങളും അനുഷ്ഠിക്കുമ്പോഴും, ദൈവമല്ലാത്ത ഏതിനെയും - പണത്തെയും സമ്പത്തിനെയും സൗന്ദര്യത്തെയുമൊക്കെ - ദൈവതുല്യമാക്കുമ്പോഴുമാണ് (അപ്പ 19,23-41; 24,14;26,1-11). വിഗ്രഹാരാധന വ്യഭിചാരമാണ്; യേശുക്രിസ്തുവിനോടുള്ള, വിശ്വാസിനിയെ/വിശ്വാസിയെ സ്വന്തമാക്കിയവനോടുള്ള, യേശുക്രിസ്തുവിൽ വെളിപ്പെട്ട ദൈവത്തോടുമുള്ള, അവിശ്വസ്തതയാണ്; ക്രൈസ്തവകന്യാത്വത്തിന്റെ ഭഞ്ജനമാണ്. എന്നാൽ, യേശുക്രിസ്തുവിലൂടെയല്ലാതെ വെളിപ്പെട്ട ദൈവത്തെയോ ദൈവങ്ങളെയോ വിശ്വസിച്ചാരാധിക്കുന്നവരെ അവരുടെ ദൈവവിശ്വാസത്തെപ്രതി ബഹുമാനിക്കുന്നതും, അവരുടെ ആരാധനാലയങ്ങൾക്കും ഉത്സവങ്ങൾക്കും സാമൂഹ്യ,അയൽസ്നേഹത്തിന്റെയും ദൈവവിശ്വാസികളെന്ന പരിഗണനയിലും സ്നേഹസഹകരണം നല്കുന്നതും ക്രിസ്തുവിനോടുള്ള അവിശ്വസ്തതയാകില്ലതാനും.

വ്യഭിചാരം വിഗ്രഹാരാധനകൂടിയാവാം. എന്തെന്നാൽ, വിവാഹിതർ, ദൈവം സംയോജിപ്പിച്ച ദമ്പതികൾ, ദൈവദാനമായ തങ്ങളുടെ ലൈംഗികത പരസ്പര വിശ്വസ്തതയോടെ "സ്നേഹത്തിന്റെ ആനന്ദത്തിൽ" പങ്കുവയ്ക്കുമ്പോൾ വിശ്വസ്തനായ ദൈവത്തെ മഹത്വപ്പെടുത്തുന്നു. ക്രൈസ്തവ വിവാഹിതർ ദൈവദാനമായ തങ്ങളുടെ ലൈംഗികത പരസ്പര വിശ്വസ്തതയോടെ പങ്കുവയ്ക്കുമ്പോൾ അവർ താന്താങ്ങളുടെ ജീവിതപങ്കാളിക്കു വിശ്വസ്തനായ ദൈവത്തെ മഹത്വപ്പെടുത്തുന്നു. എന്നാൽ, വ്യഭിചാരത്തിലും വിവാഹേതര ലൈംഗി



കബന്ധത്തിലും ഏർപ്പെടുന്നവർ തങ്ങളുടെ ലൈംഗികതകൊണ്ട് ദൈവത്തെ അവമതിച്ച് വഞ്ചകനായ സാത്താനെ ദൈവമാക്കുകയും മഹത്വപ്പെടുത്തുകയുമാണ് ചെയ്യുക. സഭയംഗീകരിക്കുന്ന കല്യാണം കൊണ്ട് വിവാഹിതരുടെ കന്യാത്വം നഷ്ടപ്പെടുന്നെന്ന് സഭ കരുതുന്നുമില്ല.

### 2. ആയുഷ്കാലബ്രഹ്മചര്യം: സ്വർഗരാജ്യത്തിനു വേണ്ടി ഷണ്ഡത്വം – ദൈവകൃപയുടെ മഹാദാനം

ആയുഷ്കാലബ്രഹ്മചര്യം എന്നതുകൊണ്ടുദ്ദേശിക്കുന്നത് സഭയിൽ ബ്രഹ്മചര്യവ്രതമെടുക്കുന്ന നിമിഷം മുതൽ മരണംവരെയുള്ള വിരക്തിപാലനം എന്നാണെന്ന് ഈ ഘട്ടത്തിൽ പ്രത്യേകം ഓർപ്പിച്ചുകൊള്ളട്ടെ.

വിവാഹമോചനത്തിന്റെ നിയമപരമായ സാധ്യതയെക്കുറിച്ച് ഫരിസേയരുമായുണ്ടായ സംവാദത്തിൽ യേശു വിവാഹത്തിന്റെ അവിഭാജ്യതയും വിശുദ്ധിയും തറപ്പിച്ചു പറഞ്ഞു. പരസംഗം ഹേതുവായി മോശ അനുവദിച്ചിട്ടുള്ളതുപോലും വിവാഹവിച്ഛേദം ആവശ്യപ്പെടുന്നവരുടെ ഹൃദയകാഠിന്യം (= ദൈവത്തിന്റെ നിയമം പാലിക്കാതിരിക്കാനുള്ള നിർബന്ധബുദ്ധി) നിമിത്തമാണെന്ന് വ്യക്തമാക്കി. ഈയവസരത്തിൽ, *വിവാഹബന്ധനിയമം ഇത്തരത്തിലുള്ളതെങ്കിൽ, വിവാഹം ചെയ്യാതിരിക്കുന്നതാണല്ലോ ഭേദം* എന്ന് ശിഷ്യന്മാർ പറഞ്ഞു. ഭാര്യയുടെമേൽ പുരുഷാധിപത്യത്തിനു സാധ്യതയില്ലെങ്കിൽപ്പിന്നെ കല്യാണം കഴിച്ചിട്ടു കാര്യമില്ലല്ലോ എന്നാവാം അവരുദ്ദേശിച്ചത്. (സമാനമായ തെറ്റിധാരണാനിലപാട് 19,13ലും 25ലും അവരുടേതായുണ്ട്). *വിവാഹം ചെയ്യാതിരിക്കുന്നതാണല്ലോ ഭേദം* എന്ന സമീപനത്തിന് അക്കാലഘട്ടങ്ങളിലെ ഒട്ടേറെ സാക്ഷ്യങ്ങളുണ്ട് (ഉദാ: ജൊസേഫൂസ്, എസ്സേൻ സമൂഹം, എപിക്റ്റേറ്റുസ്, ഫിലൊസ്ട്രാറ്റസ് ...).

യേശു ശിഷ്യന്മാർക്കു നല്കിയ മറുപടിയിൽ ആയുഷ്കാലബ്രഹ്മചര്യം സംബന്ധിച്ചുള്ള തന്റെ ശാസ്ത്രം സ്പഷ്ടമാക്കിയിട്ടുണ്ട്. *വിവാഹം ചെയ്യാതിരിക്കുക* എന്നതിന്റെ (ആയുഷ്കാലബ്രഹ്മചര്യത്തിന്റെ) ദാനസ്വഭാവത്തിലും സ്വർഗരാജ്യോന്മുഖതയിലുമാണ് യേശു ഊന്നൽ നല്കുന്നത്. *അവൻ അവരോടു പറഞ്ഞു: ആർക്കു നല്കപ്പെടുന്നുവോ അവരല്ലാതെ മറ്റാരും ഈ വചനം ഗ്രഹിക്കുന്നില്ല. എന്തെന്നാൽ, മാതാവിന്റെ ഉദരത്തിൽനിന്നുതന്നെ ഷണ്ഡരായി ജനിക്കുന്നവരുണ്ട്. മനുഷ്യരാൽ ഷണ്ഡരാക്കപ്പെടുന്നവരുണ്ട്; സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കുന്നവരുണ്ട്. ഗ്രഹിക്കാൻ കഴിവുള്ളവൻ ഗ്രഹിക്കട്ടെ* (മത്താ 19,11–12 ഗ്രീക്കുപാഠമനുസരിച്ച്). യേശു ശിഷ്യത്വത്തിലേക്കു വിളിച്ചതിനാൽ അവിവാഹിതരും വിവാഹിതരിൽ ഭാര്യയെ ഉപേക്ഷിച്ചവരും ഉൾപ്പെടുന്ന – *സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കിയ* – ശിഷ്യസംഘത്തോടാണ് അവൻ സംസാരിക്കുന്നതെന്നു സ്മരിക്കണം.

മത്താ 19,3–12ന്റെ സുവിശേഷപാഠത്തിൽത്തന്നെ അന്തർഭവിച്ചിട്ടുള്ള സുസുപ്രധാനമായ ഒന്നാമത്തെ സംഗതി ഇതത്രേ: ഭാര്യയെ ഉപേക്ഷിക്കാൻ മോശ നല്കിയ 'അപവാദ'(exception) അനുവാദംപോലും മതിയാകാത്ത നൈയാമികസാഹചര്യത്തിലും *സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കാൻ* ദൈവകൃപ നല്കപ്പെട്ടവർക്ക് ഭാര്യയെ ഉപേക്ഷിക്കാമെന്ന് ദൈവപുത്രൻ – മോശയുടെ നിയമത്തെ പൂർത്തിയാക്കാൻ അധികാരമുള്ളവൻ – അനുവദിക്കുന്നു, വിധിക്കുന്നു. ഇപ്രകാരം *സ്വർഗരാജ്യത്തെപ്രതിയുള്ള സ്വയം ഷണ്ഡരാക്കലിനെ* സ്വർഗരാജ്യത്തെപ്രതിയുള്ളതും നൈയാമികമായി അവിഭാജ്യവുമായ ഭാര്യാഭർത്തൃബന്ധത്തിന് അതീതമായൊരു തലത്തിലേക്ക് യേശു ഉയർത്തി.

*നല്കപ്പെടുക* എന്ന കർമ്മണിപ്രയോഗം ശിഷ്യന്മാരോടു ബന്ധപ്പെടുത്തി പലവുരു മത്തായിയുടെ സുവിശേഷത്തിലുണ്ട് (മത്താ 7,7.11; 10,19; 13,11; 20,23); സ്വർഗരാജ്യത്തിന്റെ രഹസ്യങ്ങളറിയാനുള്ള വരമുൾപ്പടെ ദൈവം ശിഷ്യന്മാർക്കു നല്കുന്നതിനെ സൂചിപ്പിക്കുന്നു. മത്താ 19,11–12ൽ ദൈവഹിതമായി, സ്വർഗരാജ്യത്തിന്റെ രഹസ്യമായി, നല്കപ്പെടുന്നത് (= ദൈവം ദാനം ചെയ്യുന്നത്) സൂചിപ്പിക്കുന്നു. അതാണ് ദൈവകൃപയുടെ മഹാദാനമെന്നു വിശേഷിപ്പിച്ചത്.

#### 2.1 പ്രവചനങ്ങളുടെ പൂർത്തീകരണം

യേശു ബാല്യംമുതൽ നിത്യപാരായണം ചെയ്തിരുന്ന തന്റെ ജന്മമതത്തിന്റെ തിരുഗ്രന്ഥത്തിൽ ഇപ്രകാരം വായിച്ചിട്ടുണ്ട്: ... *എന്നാൽ, നിയമവിരുദ്ധമായ പ്രവൃത്തിയിൽ ഏർപ്പെടാത്ത ഷണ്ഡനും അനുഗൃഹീതനാണ്. നിയമവിരുദ്ധമായ പ്രവൃത്തിയിൽ ഏർപ്പെടുകയോ, കർത്താവിനെതിരേ അകൃത്യങ്ങൾ ആലോചിക്കുകയോ ചെയ്യാത്ത ഷണ്ഡനും അനുഗൃഹീതനാണ്. അവന്റെ വിശ്വസ്തതയ്ക്കു പ്രതിഫലം ലഭിക്കും. കർത്താവിന്റെ ആലയത്തിൽ അവന് ആനന്ദകരമായ സ്ഥാനം ലഭിക്കും* (ജ്ഞാനം 3,14). ഏശയ്യായും പ്രവചിച്ചിട്ടുണ്ട്: ... *ഞാൻ വെറുമൊരു ഉണക്കവൃക്ഷമാണെന്നു ഷണ്ഡനോ പറയാതിരിക്കട്ടെ! കർത്താവ് അരുൾചെയ്യുന്നു: എന്റെ സാബത്ത് ആചരിക്കുകയും എന്റെ ഹിതം അനുവർത്തിക്കുകയും എന്റെ ഉടമ്പടിയോടു വിശ്വസ്തത പുലർത്തുകയും ചെയ്യുന്ന ഷണ്ഡന്മാർക്ക് ഞാൻ എന്റെ ആലയത്തിൽ, മതിലുകൾക്കുള്ളിൽ, പുത്രീപുത്രന്മാരെക്കാൾ ശ്രേഷ്ഠമായ ഒരു സ്മാരകവും നാമവും നല്കും. അത് ഒരിക്കലും തുടച്ചുമാറ്റപ്പെടാത്ത ശാശ്വതനാമമായിരിക്കും* (ഏശ 56,3–5). കർത്താവായ ദൈവം ഏശയ്യാവഴി പ്രവചിച്ച യുഗാന്തകാല ദൈവപ്രസാദത്തിന്റെ സവിശേഷമായൊരു പൂർത്തീകരണസാക്ഷാത്കാരമാണ് ദൈവപുത്രൻ വിളിച്ചതിൽ ദൈവത്തിന്റെ ഹിതവും ആകർഷണവുമറിഞ്ഞ് ഭാര്യയെ ഉപേക്ഷിച്ചവരും അവിവാഹിതരും *സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കിയ*ത്. യേശു വിളിച്ചവർ *സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കിയ*ത് അവന്റെ ആഗമനത്തോടെ സമാഗതമായ യുഗാന്തസമയത്തിന്റെയും സ്വർഗരാജ്യസാമീപ്യത്തിന്റെയും അടയാളവുമാണ്.

### 3. സ്വർഗരാജ്യത്തിനുവേണ്ടി സ്വയംഷണ്ഡരാക്കൽ

*സ്വർഗരാജ്യത്തെപ്രതി* എന്ന പ്രയോഗത്തിന് സ്വർഗരാജ്യത്തിന്റെ സുവിശേഷപ്രവർത്തനത്തിനുവേണ്ടി എന്നും സ്വർഗരാജ്യപ്രാപ്തിക്കുവേണ്ടി എന്നും അർഥമാകാം. സ്വർഗരാജ്യത്തിന്റെ സുവിശേഷപ്രവർത്തനംവഴി സ്വർഗരാജ്യപ്രാപ്തിക്കുവേണ്ടി എന്ന് സമാഹൃതാർഥവുമാകാം.

*സ്വർഗരാജ്യത്തെപ്രതി* എന്നു സവിശേഷവത്കരിക്കുമ്പോൾ മറ്റൊരു കാരണംകൊണ്ടുമല്ല സ്വർഗത്തിൽനിന്നു കൃപ നല്കപ്പെട്ടവർ സ്വയം ഷണ്ഡരാക്കുന്നത്, ദൈവമൊഴികെ ആരുടെയും നിർബന്ധംകൊണ്ടല്ല എന്നും ധ്വനിയുണ്ട്. വിവാഹിതർ ഭാര്യയുടെ / ഭർത്താവിന്റെ അവിശ്വസ്തത അല്ലെങ്കിൽ മറ്റെന്തെങ്കിലും കുറ്റം/പോരായ്മ കൊണ്ടല്ല സ്വയം ഷണ്ഡരാക്കുന്നത്. അവിവാഹിതർ സ്വയം ഷണ്ഡരാക്കുന്നത് പ്രേമിച്ച അല്ലെങ്കിൽ സ്വപ്നത്തിലെ പെണ്ണിനെ / പുരുഷനെ കിട്ടാഞ്ഞല്ല; വിവാഹം മോശ പ്പെട്ടതോ ബദ്ധപ്പാടുള്ളതോ ആണെന്ന നിലപാടുകൊണ്ടല്ല. പ്രൊഫെഷൻ / സാമ്പത്തികം / വിദ്യാഭ്യാസനിലവാരം / സൗന്ദര്യം / കുടുംബമഹിമ എന്നിത്യാദി ഒത്തുവരാഞ്ഞല്ല. ദാരിദ്ര്യമോ രോഗമോ നിമി ത്തമല്ല. ജാതകപ്പൊരുത്തം / നാൾപ്പൊരുത്തം / മുഹൂർത്തപ്പൊരുത്തം എന്നിത്യാദികളുടെ (!?) പൊരുത്തക്കേടുമൂലവുമല്ല. മാനുഷികമാത്രമായ പൊതുപ്രവർത്തനത്തിന്റെ സൗകര്യത്തിനുവേണ്ടിയുമല്ല. വിവാഹത്തെ വിശുദ്ധിക്കു തടസ്സമെന്നു വിചാരിക്കുന്നവരെ അറിഞ്ഞുകൊണ്ട് സഭ ആയുഷ്ക്കാലബ്രഹ്മചര്യവ്രതത്തിന് അനുവദിക്കുകയില്ല. *സ്വർഗരാജ്യത്തെപ്രതി ഷണ്ഡത്വം* സ്വീകരിക്കുന്നത് മാതാപിതാക്കന്മാർ നേർന്നു എന്ന കാരണംകൊണ്ടാകരുത്. അത് ഒരു പ്രചോദനനിമിത്തമാകാം. അവരവർ ആലോചിച്ച് പ്രാർഥിച്ച് തീരുമാനിക്കണം.

*സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കുന്നവർ* അങ്ങനെ ചെയ്യുന്നത് അത് തങ്ങളെക്കുറിച്ചുള്ള ദൈവഹിതമാണെന്ന രഹസ്യം വെളിപ്പെടുത്തപ്പെട്ടതു തിരിച്ചറിഞ്ഞും, ഈ ദൈവഹിതനിർവഹണത്തിനുള്ള ശക്തി ദൈവംതന്നെ തരുമെന്ന വിശ്വാസത്തിലാശ്രയിച്ചുമാണ്. ഇതേ വസ്തുത ജെറെമിയപ്രവാചകന്റെ ഭാഷയിൽ *കർത്താവിനാൽ വഞ്ചിക്കപ്പെട്ട്* എന്നാകാം. ജെറെമിയാ കർത്താവിനോടു പരാതിപ്പെടുന്നില്ലേ? *കർത്താവേ, അങ്ങ് എന്നെ വഞ്ചിച്ചിരിക്കുന്നു; ഞാൻ വഞ്ചിതനായി. അങ്ങ് എന്നെക്കാൾ ശക്തനാണ്. അങ്ങ് വിജയിച്ചിരിക്കുന്നു* (ജെറെ 20,7). *കർത്താവ് ... വഞ്ചിച്ചിരിക്കുന്നു* എന്നതിനർഥം കർത്താവ് കബളിപ്പിച്ചിരിക്കുന്നു എന്നല്ല; കർത്താവ് ആകർഷിച്ചിരിക്കുന്നു എന്നാണ്; ആകർഷിച്ചു സ്വന്തമാക്കിയിരിക്കുന്നു എന്ന്. തന്റെ മരണവിധം സൂചിപ്പിച്ചുകൊണ്ട് യേശു പറയുന്നില്ലേ, *ഞാൻ ഭൂമിയിൽനിന്ന് ഉയർത്തപ്പെടുമ്പോൾ എല്ലാവരെയും എന്നിലേക്ക് ആകർഷിക്കും* എന്ന് (യോഹ 12,32). *സ്വർഗരാജ്യത്തെപ്രതി*യുള്ള ഷണ്ഡരാകലിന്റെ ശക്തിസ്രോതസ് ദൈവത്താൽ, ക്രൂശിതക്രിസ്തുവനാൽ, ആകർഷിക്കപ്പെട്ട് അവിടുത്തെ സ്വന്തമാക്കപ്പെടുന്ന അനുഭവമാണ്. കർത്താവേ, ദാസി / ദാസൻ കേൾക്കുന്നു. അരുൾച്ചെയ്താലും!; എന്നെ സ്വീകരിച്ചാലും!

'ക്രൈസ്തവകന്യാത്വ'ധന്യരുടെ സംഘമായ സഭയിൽനിന്നാണ് ആയുഷ്കാലബ്രഹ്മചര്യത്തിനുള്ളവരെ സ്വർഗീയ മണവാളൻ വിളിച്ചു വേർതിരിച്ചെടുക്കുന്നത്. അവർ ജീവിതംകൊണ്ടും ശുശ്രൂഷകൊണ്ടും യേശുവിനെപ്പോലെയും പരിശുദ്ധ കന്യകമറിയമിനെപ്പോലെയുമാകാൻ വിളിക്കപ്പെട്ടവരാണെന്നു വിശ്വസിക്കുന്നു. കന്യകമറിയമിനെപ്പോലെയെന്നു പറയുന്നതിന്റെ വ്യംഗ്യമിതാണ്: യേശുവിനെ ആത്മാവിൽ ഗർഭംധരിച്ച് (സ്വീകരിച്ച്) വളർത്തി ലോകത്തിൽ പ്രസവിക്കുക (= വചനത്തിലും പ്രവൃത്തിയിലും പ്രഘോഷിച്ച് യേശുവിനെ നല്കുക); മനുഷ്യമക്കളുടെ ആത്മീയ പിതാക്കന്മാരാ യിരിക്കുക. ഈ വസ്തുത, രണ്ടാം വത്തിക്കാൻ കൗൺസിൽ പുറപ്പെടുവിച്ച ഔദ്യോഗിക രേഖകളുടെ ആംഗലവിവർത്തനസമാഹാരത്തിൽ (ജനറൽ എഡിറ്റർ എം ആബട്ട്) *പുരോഹിതന്മാരുടെ ജീവിതവും ശുശ്രൂഷയും* എന്ന ഡിക്രിയുടെ വിവർത്തകൻ ഗിൽഫോർഡ് സി. യൂങ് എഴുതിയിട്ടുള്ള തിങ്ങനെയാണ്: "പുരോഹിതൻ തന്റെ ഉണ്മയുടെ ആഴങ്ങളിൽ മനുഷ്യകുലത്തിന്റെ പുരോഹിതനായ ക്രിസ്തുവിനെപ്പോലെയാക്കപ്പെടാൻ ദൈവജനപദവികളിൽനിന്ന് ഊരിയെടുക്കപ്പെട്ടവനാണ്." സഭയിയിൽ ശുശ്രൂഷാപൗരോഹിത്യം ക്രിസ്തുവിന്റെ പൗരോഹിത്യത്തിലുള്ള ഭാഗഭാഗിത്വമാണ്.

വൈദികൻ തിരഞ്ഞെടുക്കപ്പെടുന്നത് കർത്താവിനും "കർത്താവിന്റെ കാര്യങ്ങൾക്കുമായി" (1 കോറി 7,32), ദൈവത്തിനും മനുഷ്യർക്കുംവേണ്ടി, അവിഭക്തമായ ഹൃദയത്തോടെ തന്നത്തന്നെ പൂർണമായി നല്കാനാണ്. പരസ്പരം പ്രസാദിപ്പിക്കാൻ ഭാര്യാഭർത്താക്കന്മാർക്കുള്ള പര്യാകുലത – ടെൻഷനും സ്വയംവിഭജിതാവേദനയും – ബ്രഹ്മചാരിയായ പുരോഹിതന് അനുഭവിക്കേണ്ടതില്ല. അയാൾക്ക് കർത്താവിനെ സന്തോഷിപ്പിക്കാൻവേണ്ടി ശരീരത്തിലും ആത്മാവിലും വിശുദ്ധരാകാൻ കർത്താവിന്റെ കാര്യങ്ങളിലുള്ള പര്യാകുലത (1 കോറി 7,34) ഒരു ലഹരിയാക്കി ആനന്ദിക്കാനുള്ള സകല സാധ്യതയും സ്വാതന്ത്ര്യവുമുണ്ട്. വിശുദ്ധ ജോൺ പോൾ രണ്ടാമൻ പാപ്പാ, *സമർപ്പിത ജീവിതം*, നമ്പർ 35ൽ പ്രയോഗിച്ചിട്ടുള്ള ഒരു വർണന കടമെടുത്താൽ, വൈദികബ്രഹ്മചര്യം "വിശുദ്ധിയിലേക്കുള്ള വിളി മറുരൂപപ്പെട്ടൊരു വിളിയാണ്."

### 3.1 ലൈംഗികത ദൈവമഹത്ത്വത്തിന് നേരേ ക്രിസ്തുവിനു സമർപ്പിക്കുന്നു

മനുഷ്യർക്ക് ദൈവം നല്കിയിട്ടുള്ള എല്ലാ കഴിവുകളും ദൈവമഹത്ത്വത്തിനാണ്. ലൈംഗികശക്തിയും. നമുക്കുള്ള ലൈംഗികതകൊണ്ടു ദൈവത്തെ മഹത്ത്വപ്പെടുത്താൻ ക്രിസ്തു അംഗീകരിച്ച രണ്ടു വഴികളേ ഉള്ളു – വിവാഹവും, ദൈവരാജ്യത്തെപ്രതി സ്വയം ഷണ്ഡരാകലും. ദൈവം സംയോജിപ്പിച്ച ദമ്പതികൾ പരസ്പരം സ്വയാർപ്പണം ചെയ്ത്, വിശുദ്ധമായ പരസ്പരസ്നേഹത്തിൽ വിശ്വസ്തരായി "സ്നേഹത്തിന്റെ ആനന്ദത്തിൽ" (ഫ്രാൻസിസ് പാപ്പാ) പരസ്പരം പങ്കുവയ്ക്കുന്ന തങ്ങളുടെ ലൈംഗികത കൊണ്ടു ദൈവത്തെ മഹത്ത്വപ്പെടുത്തുന്നു. വിവാഹവും വിവാഹക്കിടക്കയും വിശുദ്ധമാണ്. വിവാഹിതർ പരസ്പരസമർപ്പണംവഴി ഇരുവരുടെയും സ്വർഗീയമണവാളനായ ക്രിസ്തുവിനുള്ള സമർപ്പണം ശക്തീകരിക്കാൻ പരസ്പരം ശുശ്രൂഷിച്ചു സഹായിക്കുന്നു. അവരന്യോന്യം സ്വർഗീയമണവാളനായ ക്രിസ്തുവിനോട് ഒന്നാകാനുള്ള പാലവും ഊന്നുവടിയുമാകുന്നു. കന്യാവ്രതക്കാരാകട്ടെ, തങ്ങളുടെ വ്രതവാഗ്ദാനത്തിൽ തങ്ങളുടെ ലൈംഗികതയും സമ്പൂർണമായി നേരേ ക്രിസ്തുവിനു സമർപ്പിച്ചും അതിൽ വിശ്വസ്തരായിരുന്നുകൊണ്ടും അതുകൊണ്ട് ദൈവത്തെ മഹത്ത്വപ്പെടുത്തുന്നു.

ഇപ്രകാരം സമർപ്പിച്ച ലൈംഗികതയെ പിന്നീട് സ്വയമായിപ്പോലും, ചില ജനപക്ഷദൈവശാസ്ത്രജ്ഞന്മാരുടെ വാക്കു വിശ്വസിച്ച്, ലൈംഗികസുഖത്തിനുവേണ്ടി ദുരുപയോഗിച്ചുകൂടാ. ജഡത്തിന്റെ ഒരു ദുരാശയും ആസക്തിയുമായ സ്വയംഭോഗത്വരയെ വിജയിക്കണമെന്നുതന്നാണ് ദൈവവചനം ക്രിസ്ത്യാനികളോടു പറയുന്നത്. സമ്പൂർണമായ ക്രൈസ്തവകന്യാത്വവിശ്വസ്തത ലൈംഗികവിശുദ്ധിയിൽ മാത്രമടങ്ങുന്നതല്ലെന്ന് തിരുഗ്രന്ഥത്തിൽ ജഡത്തിന്റെ വ്യാപാരങ്ങളും ആത്മാവിന്റെ ഫലങ്ങളും (ഗലാ 5,16-26) വായിച്ചിട്ടുള്ളവർക്കറിയാം. അസൂയപോലും കന്യാത്വഭഞ്ജകമത്രേ. എങ്കിലും, പൊതുവെ കന്യാത്വം അറിയപ്പെടുന്നത് ലൈംഗികതയോടു ബന്ധപ്പെടുത്തിയാണല്ലോ. ശരീരത്തെ അതിന്റെ സകല ദുരാശകളോടും ആസക്തികളോടുംകൂടി ക്രൂശിക്കണം. "തങ്ങളുടെ ശരീരത്തെ അതിന്റെ സകല ദുരാശകളോടും ആസക്തികളോടുംകൂടി ക്രൂശിക്കാൻ സാധിക്കാത്ത ഒരു കന്യകയും രക്ഷപെടുകയില്ല" എന്നാണ് എ.ഡി. 92-101ൽ റോമിലെ മെത്രാനായിരുന്ന (പത്രോസ് മുതൽ റോമിലെ നാലാത്തെ മെത്രാൻ), പത്രോസിനോടും പൗലോസിനോടും നേരിട്ടു ബന്ധപ്പെട്ടിരുന്ന, വിശുദ്ധ ക്ലെമെന്റ് *കന്യാത്വത്തെപ്പറ്റി*യുള്ള ലേഖനത്തിൽ (1,7) എഴുതിയിട്ടുള്ളത്. സ്വയംഭോഗാസക്തിയെ യുവത്വാരംഭത്തിൽത്തന്നെ കീഴടക്കാത്തവർ കല്യാണം കഴിഞ്ഞാലും തുടരുന്നതു കാണുമ്പോൾ അവരുടെ ഭാര്യമാരിൽ / ഭർത്താക്കന്മാരിൽ വേദനയും വെറുപ്പും നിരാശയും ഉളവാക്കുന്നുവെന്ന് കുമ്പസാരശുശ്രൂഷ ചെയ്യുന്നവർക്കറിയാം. ഈ അവസ്ഥ കുടുംബജീവിതത്തെ പരോക്ഷമായും മിക്കപ്പോഴും പ്രത്യക്ഷമായും തകർക്കുന്നു. സമാനമാണ് കന്യാത്വവ്രതമെടുത്തവരും അവരുടെ മണവാളനായ ക്രിസ്തുവുമൊത്തുള്ള ബന്ധത്തിന്റെയും ജീവിതത്തിന്റെയും കാര്യത്തിലും.

### 3.2 ഷണ്ഡർരൂപത്തിന്റെ പ്രതിധ്വനികൾ

മൂന്നിനം ഷണ്ഡരെ യേശു പരാമർശിക്കുന്നു (മത്താ 9,12): *മാതാവിന്റെ ഉദരത്തിൽനിന്നുതന്നെ ഷണ്ഡരായി ജനിക്കുന്നവർ; മനുഷ്യരാൽ ഷണ്ഡരാക്കപ്പെടുന്നവർ; സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കുന്നവർ.* ആദ്യകൂട്ടർ ജന്മനാ ഷണ്ഡരാണ്. രണ്ടാം കൂട്ടർ ജന്മനാ ഷണ്ഡരല്ല; പിന്നീട് മനുഷ്യരാൽ ശാരീരികമായി ഷണ്ഡരാക്കപ്പെടുന്നവരാണ്. മൂന്നാം കൂട്ടർ - *സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കുന്നവർ* - ശാരീരികമായി ഷണ്ഡരല്ല. എന്നാൽ, അവരെയും ഷണ്ഡരെന്ന ഇമേജിൽ അവതരിപ്പിക്കുന്നു! ഈ *ഷണ്ഡർ*സങ്കല്പം സാരവത്തുതന്നെ.

#### 3.2.1 നിന്ദിതാവതാരങ്ങൾ (?)

ഭാഗ്യവശാൽ ഇക്കാലത്ത് ഇതരലിംഗക്കാർക്ക് പൊതുസമൂഹത്തിൽ നിയമപരമായ സംരക്ഷണമുണ്ട്. പൊതുവേദികളിൽ വേർതിരിവു പാടില്ല. കുടുംബങ്ങളിൽനിന്നു പുറന്തള്ളൽ പാടില്ല. ദൈവഭയമുള്ള മാതാപിതാക്കന്മാരും സഹോദരങ്ങളും അവരെ കരുതലും സ്നേഹസംരക്ഷണവും നല്കി വളർത്തി വലുതാക്കുന്നു. ഇങ്ങനെയല്ലായിരുന്നു യേശുവിന്റെ കാലത്ത്. സമൂഹത്തിൽനിന്നു സമ്മിശ്രപ്രതികരണം അനുഭവിച്ചവരായിരുന്നു *ഷണ്ഡർ.* വീട്ടുകാരും നാട്ടുകാരും കൂടെക്കൂട്ടാത്തവരായിരുന്നു. സ്ഥിരമായി പാർശ്വവത്കൃതർ. അവമതിക്കപ്പെട്ട അതിരുരൂപങ്ങൾ. വിശേഷിച്ച്, ഗോത്രപാരമ്പര്യം മുറുകെപ്പിടിച്ച യഹൂദസമൂഹത്തിൽ. മുഖ്യകാരണം ഷണ്ഡർ കുഞ്ഞുങ്ങളെ ജനിപ്പിക്കാൻ കഴിയാത്തവരായതുതന്നെ. മിക്കപ്പോഴും അവഹേളിതരും നിന്ദിതരും സാമൂഹ്യമായി ഉഭയലിംഗജീവികളെന്നു വ്യതിരിക്തമായൊരു സ്വത്വംകൊണ്ട് അന്യവത്കൃതരും.

അതേ സമയം അവരിലനേകർ സമുദായ, സാമൂഹ്യ, രാഷ്ട്രീയ അധികാരിമേഖലകളിൽ അധികാരവും വരേണ്യപ്രാമാണിത്വവും ഉള്ളവരായി വിലസിയിരുന്നു. ഭരിക്കുന്നവർക്കും ഭരിക്കപ്പെടുന്നവർക്കുമിടയിൽ സ്വീകാര്യരായ മധ്യവർത്തികളായി തിളങ്ങിയ ഉദ്യോഗസ്ഥരെന്ന് അനേകം ഷണ്ഡരെ ചരിത്രം രേഖപ്പെടുത്തിയിട്ടുമുണ്ട്. ഒരുദ്യോഗസ്ഥപ്രമുഖനും എത്യോപ്യാരാജ്ഞിയായ കൻദാക്കെയുടെ സകല ഭണ്ഡാരങ്ങളുടെയും വിചാരിപ്പുകാരനുമായിരുന്ന എത്യോപക്കാരൻ ഷണ്ഡനെ ലൂക്കാ അപ്പ.പ്ര. 8-ാം അധ്യായത്തിൽ നമുക്കു പരിചയപ്പെടുത്തുന്നുണ്ടല്ലോ. സമാനപാഠങ്ങളായി ബൈബിളിൽ എസ്ഥേ 2,14-15; യൂദിത്ത് 12,1 എന്നിവയുമുണ്ട്. ലൈംഗികമായി ഒരേ സമയം ചൂഷിതരും മേലേക്കിടമാന്യരായ പെണ്ണുങ്ങൾക്കും ആണുങ്ങൾക്കും ലൈംഗികദാഹശമനികളെന്ന നിലയ്ക്കു പ്രിയങ്കരരുമായിരുന്നു ഷണ്ഡർ. മനുഷ്യരാൽ ഷണ്ഡരാക്കപ്പെടുന്നവരുണ്ടെന്ന് യേശു പറയുന്നല്ലോ (മത്താ 19,12). അക്ഷരംപ്രതി ചരിത്രസത്യം. ചിലരെ ബലംപ്രയോഗിച്ചു വൃഷണംച്ഛേദം ചെയ്തു ഷണ്ഡരാക്കിയ കഥകളുണ്ട് ചരിത്രത്തിൽ. ഇവരിൽച്ചിലർ കണക്കിനു പകരം വീട്ടിയ സംഭവങ്ങളുമുണ്ട്. യഹൂദമതം ഷണ്ഡരെ പൊതുവെ ആരാധനയിൽനിന്ന് അകറ്റി നിർത്തി (നിയ 23,1). വൃഷണംച്ഛേദം ചെയ്ത മൃഗത്തെയും മനുഷ്യനെയും പൗരോഹിത്യശുശ്രൂഷകളിൽ പങ്കെടുക്കുന്നതിൽനിന്നു വിലക്കി (ലേവ്യ 21,20). എന്നാൽ, പല ഇതരമതങ്ങളിൽ പുരോഹിതരായി ഷണ്ഡർ പെരുമാറിയിരുന്നു.

#### 3.2.2 ഐക്യവും വിരുദ്ധതയും

യേശു വിളിച്ചതിനാൽ ദൈവത്തിന്റെ ഹിതവും ആകർഷണവും അനുഭവിച്ചറിഞ്ഞ് ഭാര്യയെ ഉപേക്ഷിച്ചുവന്ന വിവാഹിതരെയും അവിവാഹിതരെയും *രാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കി*യവർ എന്ന ഒരേ രൂപത്തിൽ യേശു ഉൾപ്പെടുത്തിയിരിക്കുന്നു എന്നതും ശ്രദ്ധാർഹമത്രേ അതായത്, ഈ രൂപത്തിനു ചില സവിശേഷതകളുണ്ട്. *സ്വർഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡരാക്കി*യവർ ഒരു നവൈക്യമായിരിക്കുന്നു; പുതിയൊരു ശരീരമായിരിക്കുന്നു. ഇത് പുതിയൊരു ജീവിതത്തിന്റെ ബന്ധമാണ്. അതിന്റെ കടുംകെട്ട് യേശു പ്രഘോഷിച്ച സ്വർഗരാജ്യംതന്നെ. അതെപ്രതി സ്വയം *ഷണ്ഡരാക്കി*യവർക്കിടയിൽ ഇനി മുമ്പ് വിവാഹിതരായിരുന്നെന്നോ അവിവാഹിതരായിരുന്നെന്നോ വ്യത്യാസമില്ല. ഇതുപോലെതന്നെയാവണം അവരുടെ സേവനത്തിനു ലക്ഷ്യമാകുന്നവരോടുള്ള സമീപനവും. ഏകശരീരഘടനയിലെ ഐക്യം, ഗാഢദൃഢത, പാര

സ്പര്യം, സമത്വം, അന്യോന്യാദരവും ശക്തീകരണവും എന്നൊരു ബന്ധം ഉദ്ഭൂതമാകുകയും അവരെ ബലപ്പെടുത്തുകയും ചെയ്യുന്നു.

അതേ സമയം അവർക്ക് കുടുംബങ്ങളിൽനിന്നും കുടുംബാംഗങ്ങളിൽനിന്നും സ്വീകാര്യതയും തിരസ്കരണവും അവമതിയും അന്യവത്കരണവും എതിർപ്പും ശത്രുതയുമൊക്കെയുണ്ടാകാം (മത്താ 5,11–12; 10,17–18.34–39). മറ്റൊരു കാര്യം, അവർക്ക് ഒരേ സമയം സമുദായ, സമൂഹങ്ങൾ നിമിത്തം അതിരുജീവിതവും അടിമകളുടെയും ദാസരുടെയും അകംജീവിതവും ശുശ്രൂഷാജീവിതവും ഒപ്പം അധികാരിശുശ്രൂഷീജീവിതവും അനുഭവിക്കേണ്ടതുണ്ടാകും. സമൂഹത്തിൽനിന്നു സ്വീകരണവും തിരസ്കരണവും സ്വീകരിക്കേണ്ടതുണ്ടാകും. *ഗ്രഹിക്കാൻ കഴിവുള്ളവർ ഗ്രഹിക്കട്ടെ.*

**3.2.3 ആധ്യാത്മിക മാതൃപിതൃത്വം**

'ക്രൈസ്തവകന്യാത്വ'ധന്യരുടെ സംഘമായ സഭയിൽനിന്നാണ് ആയുഷ്കാലബ്രഹ്മചര്യത്തിനുള്ളവരെ സ്വർഗീയ മണവാളൻ വിളിച്ചു വേർതിരിച്ചെടുക്കുന്നത്. അവർ ജീവിതംകൊണ്ടും ശുശ്രൂഷകൊണ്ടും യേശുവിനെപ്പോലെയും പരിശുദ്ധ കന്യകമറിയമിനെപ്പോലെയുമാകാൻ വിളിക്കപ്പെട്ടവരാണെന്നു വിശ്വസിക്കുന്നു. കന്യകമറിയമിനെപ്പോലെയെന്നു പറയുന്നതിന്റെ വ്യംഗ്യമിതാണ്: യേശുവിനെ ആത്മാവിൽ ഗർഭധരിച്ച് (സ്വീകരിച്ച്) വളർത്തി ലോകത്തിൽ പ്രസവിക്കുക (= വചനത്തിലും പ്രവൃത്തിയിലും പ്രഘോഷിച്ച് യേശുവിനെ നല്കുക); മനുഷ്യമക്കളുടെ ആത്മീയ പിതാക്കന്മാരായിരിക്കുക.

വൈദികബ്രഹ്മചര്യത്തിലും സന്യാസത്തിലും ആത്മീയമാത്രമായ മാതൃ/പിതൃത്വം അനുഭവിക്കാനാകുന്നത് ഒരു സവിശേഷ ദൈവാനുഗ്രഹമാണ്. ഈ വസ്തുതയുടെ യുക്തിപരത, പുരോഹിതനായ ക്രിസ്തു, അവന്റെ മാതാവ്, മറിയമിന്റെ കന്യാത്വവും കുഞ്ഞേശുവിന്റെ ജീവനും സംരക്ഷിച്ച യൗസേഫ് എന്നിവരടങ്ങുന്ന തിരുക്കുടുംബത്തോടു ബന്ധപ്പെടുത്തി ചിന്തിക്കുമ്പോൾ സുഗ്രാഹ്യമാകും. വൈദികൻ തിരഞ്ഞെടുക്കപ്പെടുന്നത് കർത്താവിനും "കർത്താവിന്റെ കാര്യങ്ങൾക്കുമായി" മാത്രമത്രേ. (1 കോറി 7,32).

*ഉപസംഹാരം*

രണ്ടാം വത്തിക്കാൻ കൗൺസിൽ പുറപ്പെടുവിച്ച ഔദ്യോഗിക രേഖകളുടെ ആംഗലവിവർത്തനസമാഹാരത്തിൽ (ജനറൽ എഡിറ്റർ എം ആബട്ട്) *പുരോഹിതന്മാരുടെ ജീവിതവും ശുശ്രൂഷയും* എന്ന ഡിക്രിയുടെ വിവർത്തകൻ ഗിൽഫോർഡ് സി. യൂങ് പുരോഹിതനെ എഴുതിയിട്ടുള്ളതിങ്ങനെയാണ്: "പുരോഹിതൻ തന്റെ ഉണ്മയുടെ ആഴങ്ങളിൽ മനുഷ്യകുലത്തിന്റെ പുരോഹിതനായ ക്രിസ്തുവിനെപ്പോലെയാക്കപ്പെടാൻ ദൈവജനപദവികളിൽനിന്ന് വലിച്ചെടുക്കപ്പെട്ടവനാണ്." യേശുക്രിസ്തുവിനെപ്പോലെ അവിഭക്തമായ ഹൃദയത്തോടെ തന്നെത്തന്നെ പൂർണമായി ദൈവത്തിനും മനുഷ്യർക്കുംവേണ്ടി നല്കി തനിക്കും അവർക്കും സുസ്ഥിരസുസ്ഥിതിയും സ്വർഗരാജ്യപ്രാപ്തിയും സുസാധ്യമാക്കാൻ യേശുക്രിസ്തു തന്റെ അപ്പോസ്തലശിഷ്യന്മാർക്ക് പിതൃഹിതപ്രകാരം സ്ഥാപിച്ചതാണ് സ്വർഗരാജ്യത്തെപ്രതിയുള്ള ഷണ്ഡത്വം. ഇത്, സ്വർഗരാജ്യത്തെപ്രതിയുള്ളതും നൈയാമികമായി അവിഭാജ്യവുമായ ഭാര്യാഭർത്തൃബന്ധത്തിന് അതീതമായൊരു തലത്തിലേക്ക്, യേശു ഉയർത്തിയിട്ടുണ്ട്.

സ്വർഗരാജ്യത്തെപ്രതിയുള്ള ഷണ്ഡത്വം പുരോഹിതന്റെ സജീവസ്മാരകംപോലും സമൂഹത്തിൽനിന്ന് എന്നേക്കുമായി ഇല്ലാതാക്കുന്ന സ്വയംശൂന്യവത്കരണംകൂടിയത്രേ. എന്നാൽ, അതുവഴി, ദൈവത്തിന്റെ മഹാപുരോഹിതനായ ക്രിസ്തുവിന്റെ പൗരോഹിത്യത്തിൽ പങ്കുലഭിച്ചിട്ടുള്ള ദൈവത്തിന്റെ പട്ടക്കാരന്, സ്വർഗരാജ്യത്തെപ്രതിയുള്ള യേശുവിന്റെ സ്വയംഷണ്ഡമാക്കലിന്റെ സംപൂജ്യതയിലും ഭാഗഭാക്കാകാം. ദൈവംതന്നെ ശൂന്യവത്കരണമാണെന്ന കാൾ റാണറുടെ ദൈവശാസ്ത്രവിചാരമനുസരിച്ചാൽ, വൈദികന്മാർ ദൈവികരാകുന്നത് ശൂന്യവത്കരണത്തിലാണ്; പൂജ്യമാകലിലാണ്. പൂജ്യമായി സംപൂജ്യരാകാം, പൗരോഹിത്യത്താൽ മഹത്വീകൃതരാകാം. വൈദികബ്രഹ്മചര്യം ദൈവജനത്തിന് ദൈവത്തിന്റെ വിസ്മയകരമായ സ്നേഹക്കരുതലിന്റെ വാഴ്വാണ്. വാഴ്വ് പിഴവാകാതിരിക്കാൻ വാഴ്വ്വാഹികൾക്ക് ദൈവജനത്തിൽനിന്ന് മാതൃ, പിതൃ, സഹോദരീ, സഹോദരക്കരുതലും സ്നേഹക്കാവലും അനവരതം കോട്ടയായുണ്ടായിരിക്കണം. എന്തെന്നാൽ, "മൺകുടത്തിലാണ് ഈ നിക്ഷേപം"! നേരിയ മുട്ടലോ തട്ടലോ മതി, തകർ...

*(ലേഖനരചയിതാവിന്റെ രേഖാമൂലമുള്ള അനുവാദംകൂടാതെ ഈ ലേഖനം ഭാഗികമായോ പൂർണമായോ പരിഭാഷപ്പെടുത്തിയായാലും പുനഃപ്രസിദ്ധീകരിച്ചുകൂടാ).*

## ഉപകാരസ്മരണ



**ഒരു വിശ്വാസി**

# ബ്രഹ്മചര്യജീവിതം വെല്ലുവിളികളും സാധ്യതകളും



ഡോ. തോമസ് കുളങ്ങര



സുഖലോലുപതയും ഭോഗേച്ഛയും മനുഷ്യമനസ്സുകളെ അതിരുകളില്ലാത്ത ഉപഭോഗതൃഷ്ണയിലേക്ക് തള്ളിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. നൂതനസാങ്കേതികവിദ്യകൾ വികസിപ്പിച്ചെടുത്തുകൊണ്ടിരിക്കുന്ന ഉൽപ്പന്നങ്ങൾ-ഇലക്ട്രോണിക്ക് ഗാഡ്ജറ്റുകൾ, ഇന്റർനെറ്റ് ലോകം ഇവയൊക്കെ - ലൈംഗികസുഖാസ്വാദനത്തിന്റെ സാധ്യതയെ ഒരേ സമയം അത്യന്തം സ്വകാര്യവൽക്കരിക്കുകയും ആഗോളവൽക്കരിക്കുകയും ചെയ്തിരിക്കുന്നു. ടെക്നോളജിയും ഉൽപ്പാദനവും ഉപഭോഗവും ധാർമ്മികനിയമങ്ങളിൽ നിന്നും സ്വയം സ്വതന്ത്രമായിക്കൊണ്ടിരിക്കുന്നു. ഈ സാഹചര്യത്തിൽ കത്തോലിക്കാസഭ അനുശാസിക്കുന്ന സന്യാസ-വൈദിക ബ്രഹ്മചര്യത്തെക്കുറിച്ച് വിചിന്തനം ചെയ്യുകയാണീ ലേഖനത്തിന്റെ ഉദ്ദേശ്യം.

**1. ബ്രഹ്മചര്യത്തിന്റെ അർത്ഥം**

ബ്രഹ്മചാരി എന്ന പദം വിവക്ഷിക്കുന്നത് ബ്രഹ്മത്തിൽ ചരിക്കുക, ജീവിക്കുക, എന്നൊക്കെയാണ്. ബ്രഹ്മൻ, ഭാരതീയചിന്തയിൽ, സമസ്തലോകത്തിന്റെയും അടിസ്ഥാനമായ ആത്മീയശക്തിയാണ്. മനുഷ്യാത്മാവും ബ്രഹ്മനും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ഉണ്മയായിട്ടുള്ള സകലത്തിന്റെയും ആരംഭവും മധ്യവും അവസാനവുമാണ് ബ്രഹ്മൻ. എല്ലാറ്റിന്റെയും സൃഷ്ടിയും സ്ഥിതിയും സംഹാരവും ബ്രഹ്മനിലേക്ക് വിരൽ ചൂണ്ടുന്നു. ഈ ബ്രഹ്മനെ സദാമനസ്സിൽ സങ്കൽപ്പിച്ച് ബ്രഹ്മോൻമുഖരായി ജീവിക്കുന്നവരാണ് ബ്രഹ്മചാരികൾ. മറ്റു വാക്കുകളിൽ, ദൈവത്തെ സർവ്വസ്വവുമായി തിരിച്ചറിഞ്ഞ് ദൈവത്തിനുമാത്രമായി വേർതിരിക്കപ്പെട്ട് ദൈവാരാധനയ്ക്കും ദൈവശുശ്രൂഷയ്ക്കുമായി തങ്ങളുടെ ജീവിതത്തെ സ്വയം സമർപ്പിക്കുന്നവരാണ് ബ്രഹ്മചാരികൾ.

**2. വൈദിക-സന്യസ്ത ബ്രഹ്മചര്യം**

ആദിമസഭയിൽ വൈദികരും മെത്രാന്മാരും ബ്രഹ്മചാരികളായിരിക്കണമെന്ന് നിർബന്ധമില്ലായിരുന്നു. മിക്ക അപ്പസ്തോലന്മാരും സഭാശുശ്രൂഷകരും തങ്ങളുടെ പ്രേഷിതയാത്രകളിൽ തങ്ങളുടെ ഭാര്യമാരെയോ, അല്ലെങ്കിൽ വിശ്വാസിനികളായ സ്ത്രീകളെയോ കൂടെക്കൊണ്ടുപോവുക പതിവായിരുന്നു. പൗലോസ് ശ്ലീഹ കോറിന്തിലെ സഭയോടിങ്ങനെ ചോദിക്കുന്നു: "മറ്റ് അപ്പസ്തോലന്മാരും കർത്താവിന്റെ സഹോദരന്മാരും കേപ്പായും ചെയ്യുന്നതുപോലെ സഹോദരിയായ ഒരു സ്ത്രീയെ കൊണ്ടു നടക്കാൻ ഞങ്ങൾക്കും അവകാശമില്ലേ?" (1 കോറി 9:5), "ഒരുവന് തന്റെ കന്യകയോട് സംയമനത്തോടുകൂടി പെരുമാറാൻ സാധിക്കുകയില്ലെന്ന് തോന്നിയാൽ ... അവർ വിവാഹം കഴിക്കട്ടെ. അതു പാപമല്ല" (1 കോറി 7:36). വൈദികർ എല്ലാവരും ബ്രഹ്മചാരികൾ ആയിരിക്കണമെന്ന് നിഷ്കർഷിക്കാത്ത വ്യക്തിസഭകൾ ഇന്നും കത്തോലിക്കാകൂട്ടായ്മയിലുണ്ട്. ദൈവികശുശ്രൂഷയുടെ അന്തഃസത്ത ബ്രഹ്മചര്യജീവിതം നിർബന്ധമായി ആവശ്യപ്പെടുന്നില്ല എന്ന് ഇതിൽ നിന്നും വ്യക്തമാണ്.

ക്രമേണ, വിവിധ കാരണങ്ങളാൽ പാശ്ചാത്യസഭയിലും ചില പൗരസ്ത്യസഭകളിലും വൈദികരും മെത്രാന്മാരും ബ്രഹ്മചാരികളായിരിക്കണമെന്ന് നിയമം ഉണ്ടായി.

അവിഭക്തഹൃദയത്തോടുകൂടി കർത്താവിനെയും സഭയെയും സ്നേഹിക്കാനും ശുശ്രൂഷിക്കാനും ബ്രഹ്മചര്യജീവിതമാണ് നല്ലതെന്ന് സഭ തിരിച്ചറിഞ്ഞു. "അവിവാഹിതൻ കർത്താവിനെ എങ്ങനെ സംപ്രീതനാക്കാമെന്ന് ചിന്തിച്ച് കർത്താവിന്റെ കാര്യങ്ങളിൽ തത്പരനാകുന്നു. വിവാഹിതൻ സ്വഭാര്യയെ എങ്ങനെ പ്രീതിപ്പെടുത്താമെന്ന് ചിന്തിച്ച് ലൗകികകാര്യങ്ങളിൽ തത്പരനാകുന്നു. അവന്റെ താത്പര്യങ്ങൾ വിഭജിക്കപ്പെട്ടിരിക്കുന്നു" (1 കോരി 7:32–34). യേശു തന്റെ മണവാട്ടിയായ സഭയെ അവിഭക്തവും സമ്പൂർണ്ണവുമായ സ്നേഹത്താൽ സ്നേഹിക്കുകയും, മനുഷ്യമക്കളെ ദൈവത്തിന്റെ സഭയായി പരിവർത്തനപ്പെടുത്തുകയും രൂപീകരിക്കുകയും ചെയ്യുന്നതിനു വേണ്ടി പൂർണ്ണമായി സ്വയം നൽകുകയും ചെയ്തു. സഭാസമൂഹത്തിൽ ക്രിസ്തുവിനെ പ്രതിനിധീകരിക്കുന്ന വൈദികനും ഇപ്രകാരം യേശുവിനെ അനുകരിച്ച് അവിവാഹിതനായി ജീവിക്കുന്നതാണ് അഭികാമ്യം എന്ന് സഭ മനസ്സിലാക്കിയതിന്റെ ഫലമായി കൈക്കൊണ്ട ഒരു പ്രായോഗിക സംവിധാനമാണ് വൈദികബ്രഹ്മചര്യത്തെ സംബന്ധിച്ച നിയമങ്ങൾ. പരി. ത്രിത്വത്തിലെ ദൈവിക വ്യക്തികൾ തമ്മിൽ നിലനിൽക്കുന്ന സ്നേഹമാണ് മനുഷ്യമക്കളുടെ വിശുദ്ധീകരണത്തിന്റെ ഉറവിടം. ക്രിസ്തുവിന് പിതാവിനോടും മനുഷ്യരോടുമുള്ള സ്നേഹത്തിൽ അതുല്യമായ രീതിയിൽ പങ്കുചേരാൻ വിളിക്കപ്പെട്ടവനാണ് വൈദികൻ. "നമുക്ക് നൽകപ്പെട്ടിരിക്കുന്ന പരിശുദ്ധാത്മാവിലൂടെ ദൈവത്തിന്റെ സ്നേഹം നമ്മുടെ ഹൃദയങ്ങളിലേക്ക് ചൊരിയപ്പെട്ടിരിക്കുന്നു" (റോമ 5:5) എന്ന വചനം വൈദികരുടെയും സന്യസ്തരുടെയും കാര്യത്തിൽ കൂടുതൽ നിറവേറപ്പെടേണ്ടതുണ്ട്. പൂർണ്ണ മനസ്സോടും പൂർണ്ണ ആത്മാവോടും കൂടി മാത്രമല്ല പൂർണ്ണ ശരീരത്തോടും കൂടെ ദൈവസ്നേഹത്തോട് പ്രത്യുത്തരിക്കേണ്ടവരാണ് വൈദികരും സന്യസ്തരും. യേശു ജീവിച്ചതും, ശിഷ്യർക്ക് മാതൃകയായി നൽകിയതുമായ ഒരു ജീവിതശൈലിയുണ്ട്. ആ ശൈലിയുടെ അന്തഃസത്ത ദൈവത്തോടും സർവ്വ മനുഷ്യരോടുമുള്ള തുറവിയും സ്നേഹസമർപ്പണവുമായിരുന്നു. ബ്രഹ്മചര്യനിഷ്ഠ വൈദികരെയും സന്യസ്തരെയും യേശുവിന്റെ ജീവിതശൈലി അനുകരിക്കുവാനും, സഭയിൽ അത് നിലനിർത്തുവാനും, ഏറെ സഹായിക്കുന്നു



വൈദികരുടെയും സന്യസ്തരുടെയും ജീവിതത്തിന്റെ മുഖമുദ്ര സമ്പൂർണ്ണ സമർപ്പണമായിരിക്കണം. മറ്റ് എല്ലാറ്റിൽ നിന്നും വേർതിരിക്കപ്പെട്ട് ദൈവീകതയ്ക്കു വേണ്ടി മാത്രം സമർപ്പിക്കപ്പെടുക (consecration) എന്നതാണിവിടെ ഉദ്ദേശിക്കുന്നത്. ദൈവം യേശുവിനെ പരിശുദ്ധാത്മാവിനാലും ശക്തിയാലും എങ്ങനെ അഭിഷേകം ചെയ്തുവോ (അപ്പ. 10:38), അതുപോലെ വൈദികരെയും സന്യസ്തരെയും അഭിഷേചിക്കുവാൻ ആഗ്രഹിക്കുന്നു. അവർ "നന്മ പ്രവർത്തിച്ചുകൊണ്ടും പിശാചിനാൽ പീഡിപ്പിക്കപ്പെട്ടവരെ സുഖപ്പെടുത്തിക്കൊണ്ടും"(ibid) ജീവിക്കാനാണിത്. "അവരും സത്യത്താൽ വിശുദ്ധീകരിക്കപ്പെടേണ്ടതിന് അവർക്കുവേണ്ടി ഞാൻ എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു" (യോഹ 17:19) എന്നു പറഞ്ഞ യേശുവിനെ അനുകരിക്കാനുള്ള ഒരു മാർഗ്ഗമാണ് ബ്രഹ്മചര്യം.

ഈ ലോകത്തിന്റെ ഭാവങ്ങൾ മാറി മറിഞ്ഞു കൊണ്ടിരിക്കുന്നു (1 കോറി 7: 31) എന്ന് തിരിച്ചറിഞ്ഞ്, "നിത്യാനിത്യ വിവേചനം" നടത്തി, "നശിച്ചുപോകാത്ത നിക്ഷേപങ്ങൾ" സ്വർഗ്ഗത്തിൽ കരുതി വയ്ക്കാനാഗ്രഹിക്കുന്നവരാണ് ബ്രഹ്മചര്യവ്രതം എടുക്കേണ്ടത് (മത്താ 6: 19–21). തങ്ങളുടെ നിക്ഷേപം സ്വർഗ്ഗത്തിലായിരിക്കുന്നതുകൊണ്ട് ബ്രഹ്മചാരികളുടെ ഹൃദയങ്ങളും സ്വർഗ്ഗത്തിലായിരിക്കണം. "അവസാനകാലത്ത് വെളിപ്പെടുത്താനായി തയ്യാറാക്കിയിരിക്കുന്ന രക്ഷയ്ക്കുവേണ്ടി ദൈവശക്തിയാൽ വിശ്വാസം വഴി നിങ്ങൾ കാത്തുസൂക്ഷിക്കപ്പെടുന്നു"(1 പത്രോ 1:5) എന്ന വചനം ബ്രഹ്മചാരികളിൽ പ്രത്യേകമായ വിധത്തിൽ നിറവേറുന്നു. വരാനിരിക്കുന്ന ലോകത്തിന്റെ മുന്നാസ്വാദനമാണ് ബ്രഹ്മചാരികൾ ലക്ഷ്യം വെക്കേണ്ടത്. ദൈവരാജ്യത്തെ പ്രതിയാണല്ലോ അവർ സ്വയം ഷണ്ഡന്മാരാക്കിയിരിക്കുന്നത്.

**3. മാനുഷിക ലൈംഗികതയുടെ സ്വഭാവവും അർത്ഥസൂചനകളും**

മനുഷ്യവ്യക്തിയുടെ ശരീരത്തെയും മനസ്സിനെയും ബാധിക്കുന്ന ഏറ്റവും അടിസ്ഥാനപരവും വ്യാപകവുമായ ചോദന ലൈംഗികതയാണെന്ന് ഫ്രോയിഡ് അഭിപ്രായപ്പെട്ടു. ത്വക്കുമായി ബന്ധപ്പെട്ട എല്ലാ സുഖാനുഭൂതികളെയും ഫ്രോയിഡ് ലൈംഗികതയിൽ ഉൾക്കൊള്ളിച്ചു. മനുഷ്യശരീരത്തിലെ ഞരമ്പുകളുടെ സംവിധാനം ശൈശവകാലം മുതൽ മരണം വരെ ലൈംഗിക ചോദന അനുഭവിക്കാനും, ഏതെങ്കിലും വിധത്തിൽ ലൈംഗിക സുഖം നുകരാനും കഴിവുള്ളവനായി മനുഷ്യനെ നിലനിർത്തുന്നു. ലൈംഗിക ചോദന അതിശക്തമാണെങ്കിലും സാധാരണ മനുഷ്യർക്ക് അതിനെ നിയന്ത്രിക്കാനും ഇച്ഛാശക്തിക്ക് വിധേയമാക്കാനും സാധിക്കും. മൃഗങ്ങളുടെ ലൈംഗിക ചോദന നിയന്ത്രണാതീതമായ പ്രവർത്തനത്തിലേക്ക് അവയെ നിർബന്ധിക്കുന്നു. എന്നാൽ മനുഷ്യർക്ക് ലൈംഗികതയിൽ നിന്നും ശ്രദ്ധയെ മാറ്റുവാനും, ലൈംഗിക ഊർജ്ജത്തെ മറ്റു പ്രവർത്തനങ്ങളിലേക്ക് തിരി

ച്ചുവിടാനും കഴിവുണ്ട്. എന്നാൽ ലൈംഗികപ്രവർത്തനങ്ങളിലും സുഖാസ്വാദനത്തിലും അമിതമായി മുഴുകുന്നവർക്ക് ക്രമേണ നിയന്ത്രണത്തിനുള്ള പ്രാപ്തി കുറഞ്ഞുകൊണ്ടിരിക്കും.

മനുഷ്യവ്യക്തിത്വത്തെ അതിന്റെ സമഗ്രതയിൽ നാം പരിശോധിക്കുമ്പോഴാണ് ലൈംഗികതയുടെ അഗാധമായ അർത്ഥസൂചനകൾ വ്യക്തമാകുന്നത്. സന്താനോത്പാദനം തീർച്ചയായും ലൈംഗികതയുടെ പ്രത്യക്ഷമായ ലക്ഷ്യവും പൂർത്തീകരണവുമാണ്. എന്നാൽ ശാരീരികമായി മക്കൾക്ക് ജന്മം നൽകുക എന്നതിനപ്പുറത്തേക്ക് ലൈംഗികത ലക്ഷ്യം വയ്ക്കുന്നുണ്ട്. അഹംബോധ (self consciousness) ത്തിനപ്പുറത്തേക്കു പോയി അപരബോധ( consciousness of the other )ത്തിലേക്കും അതിനുമപ്പുറത്തേക്കുയർന്ന് ദൈവബോധത്തിലേക്കും (divine consciousness) പ്രയാണം ചെയ്യാനുള്ള മനുഷ്യന്റെ അടിസ്ഥാന ഉന്മുഖത (transcendental orientation of the intellectual dynamism)യുടെ വെളിച്ചത്തിലാണ് ലൈംഗികതയുടെ അർത്ഥസൂചനകൾ വെളിപ്പെടുന്നത്. തന്നിൽനിന്ന് പുറത്തേക്കു പോയി മറ്റൊരു വ്യക്തിയെ സ്നേഹിക്കാനും ശുശ്രൂഷിക്കാനും സായൂജ്യം അനുഭവിക്കാനുമുള്ള ചോദന ലൈംഗികതയിൽ അന്തർലീനമാണ്. ലൈംഗീകപങ്കാളിയുമായി സംഭോഗം നടത്താൻ മാത്രമല്ല മനുഷ്യവ്യക്തി ശ്രമിക്കുന്നത്. സ്നേഹബന്ധത്തിന്റെയും പാരസ്പര്യത്തിലുറച്ച മാനസിക-ആത്മീയ ഐക്യത്തിന്റെയും പശ്ചാത്തലത്തിലാണ് ലൈംഗികബന്ധം തൃപ്തികരവും ആനന്ദകരവുമാകുന്നത്. സ്നേഹിക്കുന്നതിലൂടെയും സ്നേഹിക്കപ്പെടുന്നതിലൂടെയും വ്യക്തിത്വവികാസവും ആത്മസാഫല്യവും നേടാനാണ് എല്ലാ മനുഷ്യരും അടിസ്ഥാനപരമായി ശ്രമിക്കുന്നത്. ഇതിന് സഹായകരമാകുമ്പോഴാണ് ലൈംഗികത അർത്ഥപൂർണമാകുന്നത്.

ലൈംഗികതയുടെ സുപ്രധാനമായ മറ്റൊരു വശം ഒരു കുടുംബമായിരിക്കാനുള്ള മനുഷ്യന്റെ അഗാധമായ ആഗ്രഹമാണ്. ത്രീത്വദൈവത്തിൽ നിന്നും ബഹിർഗമിച്ച മനുഷ്യർ കുടുംബജീവിതത്തിലാണ് സായൂജ്യമണയുന്നത്. കുടുംബജീവിതത്തിന്റെ സ്വാഭാവിക ഉറവിടമാണ് ഭാര്യാഭർത്താക്കന്മാരുടെ ലൈംഗികബന്ധം. കുടുംബബന്ധത്തിനുള്ളിലാണ് ലൈംഗികത ഫലദായകമാകുന്നത്.

മാനുഷികലൈംഗികതയ്ക്ക് ജനനേന്ദ്രിയ കേന്ദ്രീകൃതമല്ലാത്ത ധാരാളം ആവിഷ്കാരസാധ്യതകളുണ്ടെന്ന് നാം വിസ്മരിക്കരുത്. മാതൃത്വ വാസന, പിതൃത്വ വാസന, സാഹോദര്യ വാസന ഇവയും ഇവയോട് ബന്ധപ്പെട്ട വികാരങ്ങളും അവയുടെ ആവിഷ്കാരങ്ങളും വിശാല അർത്ഥത്തിൽ മാനുഷികലൈംഗികതയുടെ വിവിധ വശങ്ങളും സാധ്യതകളുമാണ്. മനുഷ്യർ തമ്മിലും മനുഷ്യരും ദൈവവും തമ്മിലുമുള്ള പ്രേമബന്ധത്തിൽ ലൈംഗികപ്രകടനങ്ങൾ സ്വാഭാവികമാണ്. ബൈബിളിലെ ഉത്തമഗീതവും മിസ്റ്റിക്കുകളുടെ കൃതികളും ഇതിനുദാഹരണങ്ങളാണ്. സമർപ്പിതരുടെ ബ്രഹ്മചര്യജീവിതം ലൈംഗികതയുടെ വരൾച്ചയായിരിക്കണമെന്നില്ല. സഹോദരങ്ങൾ തമ്മിലുണ്ടാക്കാവുന്ന കുടുംബഭാവത്തിലൂടെയും, ദൈവസ്നേഹത്തിലധിഷ്ഠിതമായ സുഹൃദ്ബന്ധങ്ങളിലൂടെയും ലൈംഗികതയുടെ അത്യുദാത്തമായ ആവിഷ്കാരങ്ങൾ, ജനനേന്ദ്രിയപരമായ പ്രവർത്തനങ്ങൾ ഉപേക്ഷിക്കുന്ന ബ്രഹ്മചാരികൾക്കും സാദ്ധ്യമാണ്.

**4. ലൈംഗികതയിലെ പ്രശ്നങ്ങൾ**

മനുഷ്യവ്യക്തിയിലെ ഒരു സ്വാഭാവിക ചോദന എന്ന നിലയിൽ ലൈംഗികത സദാ പൂർത്തീകരണം തേടുന്നു. ജീവിതകാലം മുഴുവൻ ലൈംഗികതയെ തൃപ്തിപ്പെടുത്തുവാനുള്ള അഭിനിവേശം എല്ലാ മനുഷ്യരിലുമുണ്ട്. ലൈംഗിക ഊർജ്ജത്തെ ഉദാത്തീകരിക്കാനും, ആരോഗ്യകരമായ ക്രിയാത്മകപ്രവർത്തനങ്ങളിലേക്ക് തിരിച്ചുവിടാനുമുള്ള പരിശ്രമം വാസ്തവത്തിൽ എല്ലാ മനുഷ്യരും, വിവാഹിതരുൾപ്പെടെ, ജീവികാലം മുഴുവൻ നടത്തേണ്ടതാണ്. അല്ലെങ്കിൽ ഒരു വ്യക്തിയുടെ ലൈംഗികജീവിതത്തിൽ മോഹഭംഗങ്ങളും, മുറിവുകളും, സ്വാതന്ത്ര്യം നഷ്ടപ്പെട്ട നിർബന്ധ തഴക്കങ്ങളും ഉണ്ടാകാനിടയുണ്ട്. മറ്റ് വ്യക്തികളെ നിർബന്ധിച്ചോ, ബലപ്രയോഗത്താലോ ലൈംഗികമായി ഉപയോഗിക്കുന്നവരും, അപ്രകാരം ഉപയോഗിക്കപ്പെടുന്നവരും മാനസികമായ മുറിവുകളേൽക്കുന്നു. ലൈംഗിക അനുഭവം ശരീരത്തെ മാത്രമല്ല, വികാരങ്ങളുടെ ഇരിപ്പിടമായ മനസ്സിനെയും ബാധിക്കുന്നതാണ്. ലൈംഗികതലത്തിൽ മനസ്സിലും ആത്മാവിലും അഗാധമായ ക്ഷതങ്ങളേറ്റ് ജീവിതകാലം മുഴുവൻ മനഃക്ഷോഭത്തിലും, മാനസിക അസ്ഥിരതയിലും കഴിയുന്നവരുണ്ട്. അവരിൽ കുറേപേർ മറ്റുള്ളവരെ ലൈംഗികമായി മുറിവേൽപ്പിക്കാനും ചൂഷണം ചെയ്യാനും പ്രവണത കാണിക്കുന്നവരാണ്.

മാനസികമുറിവുകൾ ആത്മീയബാൻഡേജ് കൊണ്ട് സുഖമാക്കുക ദുഷ്കരമാണ്. മാനസികപ്രശ്നങ്ങൾക്ക് മനഃശാസ്ത്രപരമായ ചികിത്സാവിധികൾ തന്നെ പ്രയോഗിക്കണം. കൗൺസിലിംഗ്, ഗ്രൂപ്പ് തെറാപ്പി തുടങ്ങിയ ചികിത്സാരീതികൾ ഇന്ന് ലഭ്യമാണ്. വൈദികവിദ്യാർത്ഥികൾക്കും സന്യാസാർത്ഥികൾക്കുമെല്ലാം ഇതിനുള്ള അവസരങ്ങൾ അത്യാവശ്യമായി നൽകേണ്ടതുണ്ട്. വൈദികരും സന്യസ്തരുമെല്ലാം സാധാരണ മനുഷ്യരാണെന്നും അവരുടെയെല്ലാം ജീവിതത്തിന്റെ ഒരു അടിസ്ഥാന ഭാവമാണ് ലൈംഗികതയെന്നും സഭാധികാരികളും വിശാല സമൂഹവും അംഗീകരിക്കേണ്ടതുണ്ട്. ബ്രഹ്മചര്യ ജീവിതം നയിക്കുന്നവരെ വിമർശനത്തിന്റെ മുൾമുനയിൽ നിർത്തി നിരുന്മേഷരാക്കാനല്ല, പിന്നെയൊ മനഃശാസ്ത്രപരമായ സഹായമെത്തിക്കുന്നതിലൂടെയും ദൈവസ്നേഹത്തിലധിഷ്ഠിതമായ സ്നേഹബന്ധങ്ങളിലൂടെയും കുടുംബാന്തരീക്ഷം സൃഷ്ടിക്കുന്നതിലൂടെയും ശക്തീകരിക്കാനാണ് നാം ശ്രമിക്കേണ്ടത്.

**5. ബ്രഹ്മചര്യത്തിന്റെ ആദ്ധ്യാത്മീക – സാമൂഹിക സാദ്ധ്യതകൾ**

മനുഷ്യവ്യക്തിയുടെ ഏറ്റവും അഗാധവും നിലനിൽക്കുന്നതുമായ വ്യഗ്രത ജീവിതത്തിനർത്ഥം കണ്ടെത്തുവാനുള്ളതാണ്. എന്തെല്ലാം കഷ്ടതകളും പ്രശ്നങ്ങളുമുണ്ടായാലും ജീവിതത്തിനൊരർത്ഥം കണ്ടെത്തുന്ന വ്യക്തി പിടിച്ചു നിൽക്കും. ജീവിതത്തിന്റെ പരമവും സർവ്വസ്പർശിയുമായ അർത്ഥവും സായൂജ്യവും ദൈവമാണെന്ന് കണ്ടെത്തുന്ന വ്യക്തി

ബ്രഹ്മചര്യത്തിലൂടെ ജീവിതസാഫല്യ യാത്രയിൽ ആനന്ദത്തോടെ മുന്നേറും. ഇന്ദ്രിയ- വൈകാരിക തലങ്ങളിൽ അയാൾ സ്വയം ത്യജിക്കുന്നതെല്ലാം ആത്മീയതലത്തിലും ദൈവരാജ്യനിർമ്മിതിയുടെ സാമൂഹ്യതലത്തിലും നൂറുമേനി ഫലം പുറപ്പെടുവിക്കും. ക്രിസ്തീയ വിശ്വാസമനുസരിച്ച് ഇത് സംഭവിക്കുന്നത് ദൈവസ്നേഹത്തിലും ദൈവത്തെ പ്രതിയുള്ള പര സ്നേഹത്തിലും വളരുന്നതിലൂടെയാണ്. ജനനേന്ദ്രീയ കേന്ദ്രീകൃതമായ (genital) ലൈംഗീകതയെ ത്യജിച്ചു കൊണ്ട്, ലൈംഗീക ഊർജ്ജത്തെ മുഴുവൻ ദൈവൈ കൃത്തിൽ ജീവിക്കുന്നതിനും, സഹജീവികളെ ദൈവ ത്തെ പ്രതി സ്നേഹിക്കുന്നതിനും അവരെ ശുശ്രൂഷി ക്കുന്നതിനും വേണ്ടി ഉദാത്തീകരിക്കുമ്പോൾ അത്ഭുത കരമായ സാദ്ധ്യതകൾ തുറക്കപ്പെടുന്നു.

ബ്രഹ്മചാരികൾക്ക് മാതൃക യേശുവാണ്. "ഞാനും പിതാവും ഒന്നാണ് "എന്ന ഭാവത്തിൽ, "എനിക്കുള്ള തെല്ലാം നിന്റേതാണ് നിനക്കുള്ളതെല്ലാം എന്റേതാണ് "എന്ന് പിതാവിനോട് നിരന്തരം സംവദിച്ചുകൊണ്ട് യേശു ജീവിച്ചു. പിതാവിന്റെ ഇഷ്ടം ചെയ്യുകയെന്നതു മാത്രമായിരുന്നു യേശുവിന്റെ ഉദ്ദേശ്യം. പിതാവിനോട് പൂർണ്ണമായി ഉന്മുഖമായ ജീവിതം! തന്റെ ഊർജ്ജം മുഴുവൻ യേശു മറ്റുള്ളവർക്ക് വേണ്ടി ജീവിക്കുന്നതിലൂടെ ക്രിയാത്മകമായി, ഫലദായകമായി ഒഴുക്കി. സ്നേഹിതൻ മാർക്കുവേണ്ടി ജീവൻ നൽകുന്നതിലും വലിയ സ്നേഹമില്ലെന്ന് കുരിശിൽ പ്രഘോഷിച്ചു.

പിതാവിനോടുള്ള തന്റെ അവിഭക്തസ്നേഹം എല്ലാ മനുഷ്യരെയും സ്നേഹിക്കുന്നതിലൂടെ യേശു പ്രകട മാക്കി. ബ്രാഹ്മചര്യം യേശുവിനെ എല്ലാ മനുഷ്യർ ക്കുംവേണ്ടി സ്വതന്ത്രനാക്കി. അതേ സമയം, യേശു വിവാഹത്തിന്റെ മഹത്വവും കുടുംബജീവിതത്തിന്റെ ശ്രേഷ്ഠതയും ഉയർത്തിക്കാട്ടി. എന്നാൽ, ദൈവ പിതാവിന്റെ മക്കൾ എന്ന നിലയിൽ ജീവിക്കുന്ന സഹോദരന്മാരും സഹോദരികളും തങ്ങളുടെ പരസ്പര സ്നേഹത്തിൽ രൂപം കൊടുക്കുന്ന ആത്മീയ കുടുംബ ത്തിന് യേശു മുൻതൂക്കം നൽകി. യേശുവിന്റെ ബ്രഹ്മചര്യം സാർവ്വത്രിക സാഹോദര്യത്തിന്റെ ശുശ്രൂഷ യായിരുന്നു. ബ്രഹ്മചാരികളായിരുന്ന മറിയവും ജോസഫും യേശുവും കൂടെ രൂപം നൽകിയ നസ്രത്തി ലെ കുടുംബം യേശു വിഭാവനം ചെയ്ത ആത്മീയ കുടുംബത്തിന്റെ പ്രതീകവും മാതൃകയുമാണ്.

യേശുവിന്റെ ബ്രഹ്മചര്യജീവിതത്തിന്റെ അത്ഭുതകര മായ ഒരു വശം ധാരാളം സ്ത്രീകൾ തൻെറ ശിഷ്യ ഗണത്തിലും സുഹൃത് വലയത്തിലുമുണ്ടായിരുന്നു എന്നതാണ്. മഗ്ദലയിൽ നിന്നുള്ള മേരി, ബഥനിയിലെ മാർത്ത, മേരി, ചെറിയ യാക്കോബിന്റെയും ജോസെ യ്യുടെയും അമ്മയായ മേരി, ശലോമി ഇവരുടെ നാമങ്ങൾ എടുത്ത് പറയേണ്ടവയാണ്. യേശുവിന്റെ പുതിയ കുടുംബത്തിൽ സ്ത്രീകൾ 'സഹോദരികൾ' എന്ന നിലയിൽ 'സഹോദരന്മാരോടൊപ്പം' ബഹുമാനവും സ്നേഹവും അനുഭവിച്ചു. ദൈവഹിതം ചെയ്യുന്ന വരെല്ലാം എന്റെ സഹോദരനും സഹോദരിയും അമ്മയുമാണെന്ന് യേശു പ്രഖ്യാപിച്ചു (മർക്കോ 3:35). സ്ത്രീയും പുരുഷനും തമ്മിൽ യേശു വിവേചനം കാണിച്ചില്ല. അശുദ്ധരെന്നും, പാപികളെന്നും യഹൂദ സമൂഹം മുദ്രകുത്തിയ സ്ത്രീകൾക്കു പോലും യേശുവിനൊടൊപ്പം ഭക്ഷണമേശയിൽ സ്ഥാനമുണ്ടാ യിരുന്നു. അന്ത്യത്താഴവേളയിലും പന്ത്രണ്ട് ശിഷ്യ രോടൊപ്പം സ്ത്രീകളുമുണ്ടായിരുന്നു. മനുഷ്യത്വത്തിന്റെ മഹനീയതയെ പ്രോജ്വലമാക്കുന്ന അത്മീയ പ്രതലമായി രുന്നു യേശുവിന്റെ ബ്രഹ്മചര്യം.

വൈദികരും സന്യസ്തരും ബ്രഹ്മചര്യജീവിത ത്തിലൂടെ ക്രിസ്തുവിന് സാക്ഷ്യം നൽകുകയും എല്ലാവരെയും ക്രിസ്തുവിലേക്ക് ആകർഷിക്കുകയു മാണ് ചെയ്യേണ്ടത്. ലൈംഗികതയുടെ ഭോഗതൃഷ്ണ യിൽ അധ:പതിക്കുന്ന ജനങ്ങൾക്ക് ബ്രഹ്മചാരികൾ അപകടസൂചനയും പ്രകാശഗോപുരവുമായി വർത്തി ക്കണം. ഫ്രാൻസിസ് മാർപാപ്പായുടെ വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് ഈ വിചിന്തനങ്ങൾ സമാപിപ്പിക്കട്ടെ. "ഉൽപ്പാദന ശക്തിയില്ലാത്ത അവിവാഹിതരുടെ ജീവിതശൈലിയാകരുത് ബ്രഹ്മചര്യം; ഫലഭൂയിഷ്ഠത യുടെ വ്രതമാകണം ബ്രഹ്മചര്യം" *. സഭയിലും ലോകത്തിലും പ്രവാചകരാകാൻ വിളിക്കപ്പെട്ടവരാണ് വൈദികരും സന്യസ്തരും.

* *എന്റെ വാതിൽ എപ്പോഴും തുറന്നുകിടക്കുന്നു*, ed. Antonio Spadaro, P. 60.





# സമർപ്പിത ബ്രഹ്മചര്യം

**റവ. ഫാ. സാമുവൽ തുണ്ടിയിൽ**



ദൈവം ആണും പെണ്ണുമായി മനുഷ്യനെ സൃഷ്ടിച്ചു. ദൈവം അവരുടെ വിവാഹത്തെ ആശീർവദിച്ച് കുടുംബത്തിനു രൂപം കൊടുത്തു. ഭർത്താവിനു ഭാര്യയിലും ഭാര്യയ്ക്ക് ഭർത്താവിലും അദൃശ്യമായ അഭിലാഷം. ഒന്നാകാനുള്ള ആഗ്രഹം. ലൈംഗികതയുടെ പ്രസക്തി ഇവിടെ തുടങ്ങുന്നു. വലിയ ദാനമായി മനുഷ്യനു ദൈവം തന്നതാണ് സെക്സിലെ ലൈംഗികത. ദൈവം ആദത്തിനും ഹവ്വായ്ക്കും കൃപയുടെ മൂടുപടം ധരിപ്പിച്ചു. തന്മൂലം അവർ തമ്മിൽ കാണുന്നത് നിർമ്മലമായ നിയന്ത്രണവിധേയമായ കണ്ണും മനസ്സും കൊണ്ടാണ്. ദൈവകല്പനയ്ക്ക് വിപരീതമായി അവർ പാപം ചെയ്തപ്പോൾ ഈ മൂടുപടം - കൃപ നഷ്ടപ്പെട്ടു. ദൈവസാന്നിദ്ധ്യം നഷ്ടപ്പെട്ടു. അപ്പോൾ മുതൽ സ്ത്രീ പുരുഷന്റെ ഭോഗവസ്തുവായി മാറി. ഭാര്യഭർത്താക്കന്മാരുടെ പ്രേമോജ്ജ്വലമായ ആത്മീയബന്ധം നഷ്ടപ്പെട്ടിട്ട്, സ്ത്രീപുരുഷന്മാരുടെ കാമപൂരണം ആ സ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെട്ടു. സെക്സ് തെരുവിലെ വിൽപനചരക്കായി മാറി. മാംസനിബദ്ധമായ കാമം മാത്രം അവശേഷിക്കുന്നതാണ് മനുഷ്യനു സംഭവിച്ചുകൊണ്ടിരിക്കുന്ന ആപത്ത്. പലർക്കും ജീവിതത്തിന്റെ അർത്ഥം മുഴുവൻ കാമകേളിയിൽ മുഴുകുന്നതാണ്. വിവാഹത്തിന്റെ മാന്യത, പവിത്രത നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. സദാചാരനിഷ്ഠ കൈമോശം വന്നു ആത്മനിയന്ത്രണം സ്വാതന്ത്ര്യത്തിലുള്ള കടന്നുകയറ്റമായി ചിത്രീകരിക്കുന്നു. എന്റെ ചെറുപ്പത്തിൽ 'കരുണ' എന്ന നാടകം കുഞ്ഞുകുഞ്ഞു ഭാഗവതർ ഉൾപ്പെടുന്ന സമിതി നടത്തിയിരുന്നു. അതിൽ 'വാസവദത്ത'യുടെ വേഷം അണിഞ്ഞത് പുരുഷനായിരുന്നു. ഇന്ന് യുവജനങ്ങളുടെ വികാരത്തെ ചൂടുപിടിപ്പിക്കുന്ന എത്ര ലൈംഗികകേളികളാണ് ചില സിനിമയിൽ പ്രദർശിപ്പിക്കുന്നത്.

പാശ്ചാത്യരാജ്യങ്ങളിൽ വിവേകരഹിതമായ ലൈംഗികവേഴ്ച (pomiscurity) സാധാരണ സംഭവമാണ്. സ്വവർഗ്ഗരതിയും ഭ്രൂണഹത്യയും അംഗീകരിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ നാട്ടിലും വേശ്യാവൃത്തി, കാമോദ്ദീപക ചിത്രങ്ങൾ, സിനിമകൾ, വഴിപിഴച്ച ലൈംഗിക വൈകൃതങ്ങൾ, ഇന്റർനെറ്റ് സൈബർ സെക്സ് ഇവയെല്ലാം മനുഷ്യഹൃദയങ്ങളിൽ സ്ഥലം പിടിച്ച്, പല കുടുംബങ്ങളും രോഗാതുരമായിരിക്കുന്നു. മൂന്നു വയസ്സുള്ള പെൺകുഞ്ഞുങ്ങൾ മുതൽ പ്രായമായ അമ്മമാർ വരെ ബലാസംഗത്തിനു ഇരയാകുന്നു. പലരെയും ഇതിനിടയിൽ കൊല ചെയ്യുന്നു. തീവച്ചുകൊല്ലുന്നു. ഞടുക്കം സൃഷ്ടിക്കുന്ന വാർത്തകൾ. ഇങ്ങനെ ലൈംഗികാഭാസം തലയ്ക്ക് മത്തു പിടിപ്പിക്കുന്ന, ജീവിത സാക്ഷാത്കാരം ലൈംഗികഭാസം തലയ്ക്ക് മത്തു പിടിപ്പിക്കുന്ന, ജീവിത സാക്ഷാത്കരാം ലൈംഗികകേളിയുമുണ്ടോ? ഇവരിൽ ആർക്കെങ്കിലും ഒരു അപജയം ഉണ്ടായാൽ സമൂഹം മുഴുവൻ അവരെ കല്ലെറിയുവാൻ മുൻനിരയിലെത്തും.

പല മതങ്ങളും ബ്രഹ്മചര്യത്തെ ഒരു പുണ്യമായി കണ്ട്, താൽക്കാലികമായോ, സ്ഥിരമായോ വ്രതശുദ്ധിയിൽ ജീവിക്കുന്നു. ഉദാ: ബുദ്ധമതത്തിന്റെ 2500 വർഷത്തെ ചരിത്രത്തിൽ ബ്രഹ്മചര്യ ആദ്ധ്യാത്മികത ഉള്ളതായി കാണാം.

ഹിന്ദുമതത്തിന്റെ പാരമ്പര്യത്തിൽ ബ്രഹ്മചര്യത്തിനു വലിയ പ്രാധാന്യം കൊടുത്തതായി കാണുന്നു. ദൈവത്തിൽ-ബ്രഹ്മത്തിൽ-പൂർണ്ണമായി ധ്യാനനിരതമായി ജീവിതം നയിച്ച ഋഷിവരന്മാരെ കാണാം. പൈതഗോറസിനെ പോലെയുള്ള തത്വശാസ്ത്രജ്ഞർ ബ്രഹ്മചര്യജീവിതം നയിക്കുവാൻ അനുശാസിച്ചവരാണ്. എപ്പിക്ടെറ്റസ് എന്ന സ്റ്റോയിക് തത്വശാസ്ത്രജ്ഞൻ പറഞ്ഞത് ഒരു നല്ല

അദ്ധ്യാപകൻ വിവാഹബന്ധങ്ങളിൽ നിന്നെല്ലാം സ്വതന്ത്രനായിരിക്കണം. ചുരുക്കത്തിൽ ബ്രഹ്മചര്യം അവമതിക്കപ്പെട്ട കാര്യമായി പ്രധാന മതങ്ങൾ കരുതിയില്ല.

കത്തോലിക്കാ സഭയിൽ സമർപ്പിതജീവിതം നയിച്ചിട്ടുള്ള, നയിക്കുന്ന ആയിരക്കണക്കിനു വൈദികരും കന്യാസ്ത്രീകളുമുണ്ട്. നരഭോജികളായ ആളുകളുടെ ഇടയിലും കടന്നുചെന്ന് അവരെ മനുഷ്യത്വമുള്ളവരാക്കിയ മിഷനറിമാർ ആർക്കും വേണ്ടാതെ സമൂഹം തള്ളിയ പാവപ്പെട്ടവർക്ക്, വികലാംഗർ ഇവരുടെ ഇടവിൽ, വിദ്യാഭ്യാസം, ആതുരസേവനം മുതലായവ നടത്തി മനുഷ്യോചിത ജീവിതത്തിൽ കൊണ്ടുവന്നവർ - ആർക്കും വേണ്ടാത്ത കുഷ്ഠരോഗികളെ മൊളോക്കോയിൽ ശുശ്രൂഷിച്ച ഫാദർ - ഡാമിയൻ - ഇങ്ങനെ ത്യാഗോജ്ജ്വലജീവിതം നയിച്ചവരുടെ സംഖ്യ വളരെയാണ്.

സഭാചരിത്രത്തിൽ, ആരംഭത്തിൽ തന്നെ സമർപ്പണജീവിതത്തിൽ ഇഷ്ടം തോന്നി അനേകർ വിവാഹിതജീവിതം വേണ്ടാ എന്ന് സ്വയം തീരുമാനിക്കുകയായിരുന്നു. അങ്ങനെയാണ് സഭയിൽ സന്യാസ ജീവിതസമൂഹം ഉടലെടുത്തത്. ദൈവത്തിൽ പൂർണ്ണമായി സമർപ്പിച്ച ഇവർ, സഭയുടെ നാനാവിധ വളർച്ചയിൽ മെച്ചപ്പെട്ട സേവനം ചെയ്തിരുന്നു. സഭാസേവനത്തിന് അവിവാഹിത വൈദികർ മുന്നോട്ടു വരികയും, ലത്തീൻ സഭ വൈദകരിൽ ബ്രഹ്മചര്യം പിന്നീട് നിയമമാക്കുകയും ചെയ്തു. ഈ നിയമം സഭയ്ക്ക് എപ്പോൾ വേണമെങ്കിലും മാറ്റാം.

ക്രിസ്തീയ ബ്രഹ്മചര്യം, കന്യാവ്രതം, ഇത് ക്രിസ്തുവിൽ ആഴമായ വിശ്വാസം ഇല്ലാത്ത ഒരാൾക്ക് മനസിലാകുക സാധ്യമല്ല. വിവാഹജീവിതവും അനുബന്ധകാര്യം നഷ്ടപ്പെടുത്തിയ നഷ്ടകച്ചവടമായി മാത്രമെ അവർക്ക് തോന്നുകയുള്ളൂ. ക്രിസ്തുസ്നേഹം തന്നെയായ ദൈവമാണെന്നും മനുഷ്യരക്ഷയ്ക്കുവേണ്ടി സ്വയം ബലിയായി കുരിശുമരണം വരിക്കുകയും ഉയിർത്തെഴുന്നേറ്റ് നിത്യം വാഴുകയും ചെയ്യുന്നു. കർത്താവിനെ സ്നേഹിക്കുന്നവർക്ക് തന്നോടുകൂടിയുള്ള സ്വർഗ്ഗഭാഗ്യം ലഭിക്കുവെന്നുള്ള ഉറപ്പും നൽകിയിട്ടുണ്ട്. ക്രിസ്തുവിന്റെ സ്നേഹത്തിന്റെ നീളവും വീതിയും ഉയരവും ആഴവും മനസ്സിലാക്കുന്ന വ്യക്തി കർത്താവിന്റെ സ്നേഹത്തിൽ ലയിക്കുന്നു. “ദൈവമായ കർത്താവിനെ പ്രതി അതീവ തീഷ്ണതയാൽ ജ്വലിച്ച (1 രാജാ. 19:14) ഏലിയാലേപ്പോലെ, ഈ സ്നേഹത്തിന്റെ മനോഹാരിതയിൽ തനിക്ക് പ്രിയപ്പെട്ടതെല്ലാം കർത്താവിനു ബലിയായി സമർപ്പിക്കുന്നു. ‘സ്നേഹിക്കപ്പെടാതെ പോയ സ്നേഹമേ എന്നു വിലപിച്ചുകൊണ്ട് വി. ഫ്രാൻസിസ് അസ്സീസ്സി നടക്കുമായിരുന്നു. സന്ന്യാസജീവിതം ക്രിസ്തുവിനുവേണ്ടി ലോകത്തിനു ഭോഷനായിത്തീരുന്നതാണ്. “നാം പാപികളായിരിക്കുമ്പോൾ ക്രിസ്തു നമുക്കുവേണ്ടി മരിച്ചു. അങ്ങനെ നമ്മോടുള്ള സ്നേഹം ദൈവം പ്രകടമാക്കിയിരിക്കുന്നു (റോമ. 5:8) “ലൗകികമനുഷ്യനു ദൈവാത്മാവിന്റെ ദാനങ്ങൾ ഭോഷത്വമാകയാൽ അവൻ അതു സ്വീകരിക്കുന്നില്ല” (1 കൊറി. 2:14). വി. പൗലോസ് ശ്ലീഹാ കർത്താവിന്റെ സ്നേഹത്തിൽ ജ്വലിച്ചു പറയുകയാണ്. “അവനെപ്രതി ഞാൻ സകലവും നഷ്ടപ്പെടുത്തുകയും ഉപരിഷ്ഠംപോലെ കരുതുകയും ചെയ്യുന്നു. ഇത്, ക്രിസ്തുവിനെ നേടുന്നതിനും അവനോടുകൂടെ ഒന്നായി കാണുന്നതിനുമാണ് (ഫിലി. 3:8-9) വി. പൗലോസ് വിവാഹിതനായിരുന്നില്ല. എന്നാൽ വിവാഹത്തിന്റെ പവിത്രതയെയും മനോഹാരിതയെയും പറ്റി വേറെ ആരും ഇതുപോലെ എഴുതിയിട്ടില്ല. വിവാഹം മോശമായതുകൊണ്ടോ വിവാഹജീവിതത്തിനു അശക്തമായതുകൊണ്ടോ അല്ല വി. പൗലോസ് ബ്രഹ്മചര്യജീവിതം എടുത്തത്. ക്രിസ്തുവിനെ പ്രതിയുള്ള ഒരു ബലിസമർപ്പണമായി, തന്റെ ശരീരം വെറെ ഒരു വ്യക്തിക്കും നൽകുന്നില്ല എന്ന തീരുമാനം. “ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്ന് ആരെ നമ്മെ വേർപെടുത്തും... (റോമ. 8:35-39).

അബ്രഹാമിനു പ്രായം കഴിഞ്ഞിട്ടും പ്രകൃതിനിയമത്തിനു വിരുദ്ധമായി ദൈവം ഒരു കുഞ്ഞിനെ നൽകി ഇസഹാക്ക്. ഒരു സുപ്രഭാതത്തിൽ ദൈവം അബ്രഹാമിനോടു പറഞ്ഞു ‘നീ സ്നേഹിക്കുന്ന നിന്റെ ഏക മകനെ നീ എനിക്ക് ഒരു ദഹനബലിയായി അർപ്പിക്കണം (ഉൽപ. 22:2). ദൈവം കല്പിച്ചതനുസരിച്ച് അബ്രഹാം മോറിയാമലയിൽ പോയി. ബലിപീഠം പണിതു. അബ്രഹാമിന്റെ ദൈവത്തിലുള്ള വിശ്വാസദാർഢ്യം മനസിലാക്കി ആ മകനെ കൊല്ലാൻ ദൈവം അനുവദിച്ചില്ല. താൻ കണ്ണിലുണ്ണിയായി സ്നേഹിച്ച മകനെ ദൈവത്തിനു അർപ്പിക്കുവാൻ തക്ക സ്നേഹം ദൈവത്തോട് ഉണ്ടോ എന്നറിയാനുള്ള പരീക്ഷയായിരുന്നു.

ദൈവം മനുഷ്യനു എല്ലാം ദാനമായിരുന്നു. മനുഷ്യനിലെ ഏറ്റം മനോഹരമായ ലൈംഗികത ദൈവം തന്നതാണ്. അത് കുടുംബജീവിതത്തിനു അത്യന്താപേക്ഷിതമാണ്. എന്നാൽ കുറെ പേർ ജ്വലിക്കുന്ന ദൈവസ്നേഹത്തെ പ്രതി ദൈവമഹത്വത്തിനായി ഈ ലോകത്തിൽ നന്മ ചെയ്യുവാൻ ദൈവം തന്നെ ലൈംഗികതയാകുന്ന ഇസഹാക്കിനെ ബലി അർപ്പിക്കുകയാണ് സമർപ്പിത ബ്രഹ്മചര്യത്തിൽ ചെയ്യുന്നത്. അതിന്റെ എനർജി ഉദാത്തവത്കരിച്ച് ദൈവസ്നേഹത്തിലും ദൈവസ്നേഹത്തെ പ്രതി സഹോദരങ്ങൾക്കും വേണ്ടി വ്യയം ചെയ്തു ജീവിതം ധന്യമാക്കുകയാണ് വൈദികരും കന്യാസ്ത്രീകളും. ഒരു അമ്മയ്ക്ക് രാത്രി നല്ല ഉറക്കം വരുന്നു. എന്നാൽ പനിപിടിച്ച തന്റെ കുഞ്ഞിന്റെ അടുത്ത് ഉറങ്ങാതിരിക്കുകയാണ്. ഇതൊരു സഹനമാണ്. ഈ സഹനത്തിൽ സ്നേഹമുണ്ട്. സ്നേഹമുള്ളിടത്തു സഹനം സന്തോഷമായി മാറും. കർത്താവു പറഞ്ഞു “ഷണ്ഡന്മാരായി ജനിച്ചവരുണ്ട്. മനുഷ്യരാൽ ഷണ്ഡന്മാരാക്കപ്പെടുന്നവരുണ്ട്. സ്വർഗ്ഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡന്മാരാകുന്നവരുണ്ട്” (മത്താ. 19:12). സ്വർഗ്ഗത്തെപ്രതി ഒരു തിരിവെട്ടം കിട്ടിയവർക്ക് മാത്രം ഇതിന്റെ പൊരുൾ മനസ്സിലാകൂ. കർത്താവ് ജീവിതത്തിൽ ഒരു സഖിയെ തിരഞ്ഞെടുത്തില്ല. സ്ത്രീകളോട് കർത്താവിനു സ്നേഹവും ബഹുമാനവുമുണ്ടായിരുന്നു. വിവാഹത്തിന്റെ അഭേദ്യതയെക്കുറിച്ച് കർത്താവ് വ്യക്തമായി പറഞ്ഞിട്ടുണ്ട്.

പരിശുദ്ധ കന്യകമറിയത്തെ മംഗളവാർത്ത അറിയി



ഉണ്ടാകാം. ലൈംഗികാസക്തി എല്ലാവരിലും ഉണ്ട്. ഒരു നല്ല ഭർത്താവ് സ്വന്തം ഭാര്യയെ ആത്മാർത്ഥമായി സ്നേഹിക്കുന്നെങ്കിൽ, ഭാര്യയെക്കാൾ സുന്ദരിയും കഴിവുള്ള വേറൊരു സ്ത്രീ അദ്ദേഹത്തിനു പ്രശ്നമല്ല. എന്റെ ഭാര്യ എന്റെ സർവ്വസ്വവും, ഏറ്റവും സുന്ദരിയും, സമർപ്പിതരും ദൈവത്തിൽ സമർപ്പിച്ചു കഴിഞ്ഞാൽ, മറ്റു അനാശാസ്യ സ്നേഹബന്ധനങ്ങളിൽ പെടാതെ സൂക്ഷിക്കും.

എന്റെ വ്യക്തിപരമായ ചില കാര്യങ്ങൾ അനുബന്ധമായി ചേർക്കുന്നു. ഇത് എന്റെ അനുഭവം. പേരെടുക്കുവാൻ വേണ്ടി പറയുന്നതല്ല. ഈ ലേഖനത്തിന്റെ വെളിച്ചത്തിൽ ഇതു കൂടി ചേർക്കണം എന്നു തോന്നുന്നു. ഞാന ഒരു വിവാഹിത വൈദികൻ ആയിരുന്നെങ്കിൽ ചെയ്യാവുന്ന നന്മകളുടെ നൂറു മടങ്ങ് അവിവാഹിത വൈദിക ജീവിതത്തിൽ ചെയ്യാൻ സാധിച്ചു. ഒരു ഓർത്തഡോക്സ് വൈദികൻ-വിവാഹിതൻ-ചെറുപ്പക്കാരൻ - ഒരിക്കൽ എന്നോടു പറഞ്ഞു. "അച്ചാ, നിങ്ങൾ എത്ര ഭാഗ്യവാന്മാർ. എനിക്ക് ഭാര്യയും മക്കളും പള്ളിച്ചുമതലകൾ എല്ലാം കൂടി ഒരു സമാധാനവുമില്ല". വിവാഹിതരായ ചില വൈദികരുടെ ജീവിതം അറിയാം. അവർക്ക് കിട്ടുന്നതൊന്നും തികയത്തില്ല. ഭാര്യയുടെയും. മക്കളുടെയും ആവശ്യങ്ങൾ, അനാവശ്യങ്ങൾ എല്ലാം നോക്കണം. അവരുടെ വിവാഹം, വിദ്യാഭ്യാസം ഇങ്ങനെ ആവശ്യങ്ങൾ. പള്ളി സംബന്ധമായ കാര്യങ്ങൾ ആത്മാർത്ഥമായി നോക്കാൻ സമയമില്ല. ഇത് അവരുടെ കുറ്റമല്ല. ഒരു വിവാഹിത വൈദികന്റെ മകൻ മദ്യപാനി. വേറൊരു മകൻ ഇടവകയ്ക്ക് തലവേദന. എനിക്ക് അനുഭവമുള്ള കാര്യമാണ് പറഞ്ഞത്. ഒരു അച്ചൻ മരിച്ചശേഷം നമ്മെ (ഭാര്യ) അനാഥയായി. മക്കൾ ഉണ്ട്. അവരുടെ സഹായമൊന്നും അമ്മയ്ക്ക് ഇല്ല. ഈ അമ്മയ്ക്ക് ഞാൻ ചെറിയ സാമ്പത്തികസഹായം പലപ്പോഴും കൊടുത്തിട്ടുണ്ട്. കൂടുതൽ സംലഭ്യത സഭയ്ക്ക് അവിവാഹിത വൈദികനിൽ നിന്നു ലഭിക്കും. ഇടവകയുടെ പുരോഗതിയെ അതു സഹായിക്കും.

ഞാൻ വൈദികനായ ശേഷം സഭയിൽ നിന്നോ, സഭാമക്കളിൽ നിന്നോ എനിക്ക് ലഭിച്ച വരുമാനങ്ങൾ എന്റെ ചിലവ് ചുരുക്കി കഴിഞ്ഞശേഷം ബാക്കി പാവപ്പെട്ട വിദ്യാർത്ഥികളുടെ പഠനത്തിനും മറ്റ് അർഹതയുള്ളവർക്കും നൽകുന്നു. ഭാര്യയും മക്കളുമുള്ളവർക്ക് ഈ സമീപനം പ്രയാസമായിരിക്കും. എനിക്ക് പൂനായിൽ വിശുദ്ധരായ വൈദികരിൽ നിന്നും കിട്ടിയ ശിക്ഷണം മറ്റുള്ളവരോട് എങ്ങിനെ പെരുമാറണമെന്ന് പറഞ്ഞു തന്നിട്ടുണ്ട്. എന്റെ പള്ളിമേടയിൽ രാത്രിയിൽ എനിക്ക് കൂട്ടായി കുട്ടികളും യുവാക്കളും ഉണ്ടായിരുന്നു. അവരെ

ച്ചപ്പോള എത് എങ്ങനെ സംഭവിക്കും ഞാൻ പുരുഷനെ അറിയുന്നില്ല എന്നു പറഞ്ഞു. ദൂതൻ പറഞ്ഞു 'അത്യുന്നതന്റെ ശക്തി നിന്റെ മേൽവരും. ആകയാൽ ജനിക്കുവാൻ പോകുന്ന ശിശു പരിശുദ്ധൻ, ദൈവപുത്രൻ എന്നു വിളിക്കപ്പെടും. ദൈവത്തിനു ഒന്നു അസാധ്യമല്ല" മറിയം പറഞ്ഞു. ഇതാ, കർത്താവിന്റെ ദാസി. നിന്റെ വാക്ക് എന്നിൽ നിറവേറട്ടെ. 'കർത്താവിന്റെ എന്നു പറഞ്ഞപ്പോൾ ദൈവത്തിനു സ്വന്തമായി അവളെ വിട്ടുകൊടുത്തു. മാതാവിന്റെ ശരീരവും മനസ്സും കന്യത്വവും കർത്താവിനു അടിയറവച്ചു. മാതാവ് കല്ലെറിയപ്പെട്ടു കൊല്ലപ്പെടാം. ഭർത്താവിന്റെ അറിവില്ലാതെയുള്ള ഗർഭധാരണം മൂലം. കർത്താവാണ് മറിയത്തിനു ഏറ്റവും വിലപ്പെട്ടത്. ദൈവസ്നേഹത്തെപ്രതി സേവനനിരതമായ ജീവിതം വഴി നന്മചെയ്തു എരിഞ്ഞു തീരാനുള്ള വിളിയാണ് സമർപ്പിത ബ്രഹ്മചര്യംകൊണ്ട് ഉദ്ദേശിക്കുന്നത്. സമർപ്പിതജീവിത്തീല അപജയങ്ങൾ സംഭവിക്കാം.

ജഡത്തിന്റെ ദുരാശ, കണ്ണുകളുടെ ദുരാശ, ജീവിതത്തിന്റെ അഹന്ത (1 യോഹ. 2:16) എല്ലാ വ്യക്തികളിലുമുണ്ട്. ജീവിതത്തിൽ സംയമനശീലം പാലിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. ശരീരവും മനസ്സും വാക്കും പ്രവർത്തിയും തിന്മയുടെ മാർഗത്തിൽ സഞ്ചരിക്കാതെ സംയമനത്തോടെ ധർമ്മനിഷ്ഠജീവിതം നയിക്കണം. ഇതു വിവാഹിതരും അവിവാഹിതരും അനുഷ്ഠിക്കേണ്ടതാണ്. മനോനിയന്ത്രണം എല്ലാവർക്കും ആവശ്യമാണ്. മഹാപരിശുദ്ധനായ പൗലോസ് പറയുന്നു. "മറ്റുള്ളവരോട് സുവിശേഷം പ്രസംഗിച്ച ഞാൻ തന്നെ തിരസ്കൃതനാകാതിരിക്കുന്നതിന് എന്റെ ശരീരത്തെ ഞാൻ കർശനമായി നിയന്ത്രിച്ചു കീഴടക്കുന്നു (1 കൊരി. 9:27).

ജനിതക കാരണങ്ങളാൽ hypersexuality (ക്രമാതീതമായ ആസക്തി) ഉള്ളവർ ഉണ്ട്. വളർന്ന കുടുംബപശ്ചാത്തലത്തിൽ വല്ലാതെ വഷളായവർ കാണും. ഇങ്ങനെയുള്ളവർ വൈദികപരിശീലന ഘട്ടത്തിൽ വേണ്ട ആത്മനിയന്ത്രണവും സമർപ്പണവും ഇല്ലാതെ പോയാൽ പ്രതികൂല സാഹചര്യത്തിൽ പ്രശ്നങ്ങൾ

മക്കളായിട്ടല്ലാതെ ഞാൻ ചിന്തിച്ചിട്ടേയില്ല. ആരോടും അപമര്യാദയായി പെരുമാറിയിട്ടില്ല. ആൺ-പെൺ കുട്ടികളെ പഠനത്തിനു സാമ്പത്തികമായി സഹായിച്ചിട്ടുണ്ട്. ഇതിനകം അഞ്ച് പാവപ്പെട്ട പെൺകുട്ടികളെ ജനറൽ നേഴ്സിങ്ങിനുള്ള മുഴുവൻ ചിലവ് വഹിച്ച് പഠിപ്പിച്ചു. അവർക്കെല്ലാം ജീവിതമാർഗ്ഗമായി. പെൺകുട്ടികളോട് എനിക്ക് നല്ല സ്നേഹമുണ്ട്. എന്നാൽ ലൈംഗികതയിൽ പൊതിഞ്ഞ സ്നേഹമല്ല. ഞാൻ പഠിപ്പിച്ച പെൺകുട്ടികള എന്തെങ്കിലും ആവശ്യത്തിനു പള്ളിമേടയിൽ വന്നിട്ടുണ്ട്. എന്റെ മക്കളെ പോലെ കാണുകയും പെരുമാറുകയും ചെയ്തിട്ടുണ്ട്. മോശമായ രീതിയിൽ സംസാരിക്കുകയോ പെരുമാറുകയോ ചെയ്തിട്ടില്ല. ഒരു നല്ല അപ്പന്റെ സ്ഥാനത്തു അവർ എന്നെ കാണുന്നു. നമ്മുടെ കാഴ്ചപ്പാടിനു മാറ്റം വന്നാൽ നന്മയായി എല്ലാവരെയും എല്ലാത്തിനെയും കാണാൻ സാധിക്കും. "നിങ്ങളുടെ മനസ്സിന്റെ നവീകരണം വഴി രൂപാന്തരപ്പെടുവിൻ" (റോമ. 12:1-2). "പ്രായമായ സ്ത്രീകളെ അമ്മയുടെ സ്ഥാനത്തും യുവതികളെ സഹോദരികളായും നമ്മേക്കാൾ പ്രായം കുറഞ്ഞവരെ മക്കളായും കാണണം (1 തിമോ. 6:1-2).

ഒരു ഇടവകയിൽ നിന്നു ചുമതലവിട്ട് പോന്നശേഷം ആ ഇടവകയിലെ ഒരു യുവതി എനിക്കെഴുതി. "അച്ചൻ ഞങ്ങളക്ക് ഒരു അപ്പനായിരുന്നു. അമ്മയും, ചേച്ചിയും ചേട്ടനുമായിരുന്നു. ഇവരുടെ എല്ലാം സ്നേഹമാണ് അച്ചനിൽ നിന്ന് ഞങ്ങൾക്കു കിട്ടിയത്". എല്ലാവരോടും നിഷ്കളങ്ക സ്നേഹത്തിൽ പെരുമാറിയതു മാത്രം ഞാൻ ചെയ്തത്. ഞാൻ ഇതെല്ലാം കുറിച്ചത് വൈദികർ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതുകൊണ്ട് കാണുന്ന പെണ്ണിനെയും പെൺകുട്ടികളെയും കയറിപിടിച്ച് അനാശാസ്യ പ്രവർത്തി ചെയ്യുന്ന സമനില തെറ്റിയവരാണ് എന്നുള്ള ചിന്ത ശരിയല്ല.

ജഡത്തിന്റെ ദുരാശ, കണ്ണുകളുടെ ദുരാശ, ജീവിതത്തിന്റെ അഹന്ത (1 യോഹ. 2:16). എല്ലാ വ്യക്തികളിലും കൂടുതൽ കുറവായി കാണും. ജീവിതത്തിൽ സംയമനം പാലിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. ശരീരവും മനസ്സും വാക്കും പ്രവർത്തിയും തിന്മയുടെ മാർഗ്ഗത്തിൽ ചരിക്കാതെ സംയമനത്തോടെ ധർമ്മനിഷ്ഠാ ജീവിതം നയിക്കണം. ഇതു വിവാഹിതരും അവിവാഹിതരും അനുഷ്ഠിക്കേണ്ടതാണ്. മഹാപരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നു. "മറ്റുള്ളവരോട് സുവിശേഷം പ്രസംഗിച്ച ഞാൻ തന്നെ തിരസ്കൃതനാകാതിരിക്കുന്നതിന് എന്റെ ശരീരത്തെ ഞാൻ കർശനമായി നിയന്ത്രിച്ചു കീഴടക്കുന്നു" (1 കൊരി. 9:27).

വൈദികൻ മനുഷ്യനാണ്. വൈദികപഠം സ്വീകരിച്ചു കഴിയുമ്പോൾ വേറെ ഒരു ക്രിസ്തുവായി മാറണം. മനുഷ്യനെ പോലെയാകുകയും മനുഷ്യനെപ്പോലെയല്ലാതെ അതീനനാകുകയും ഒരേസമയം തന്നെ വേണം. ജഡികസക്തി ഉണ്ടാകും. വികാരത്തിന്റെ അടിയയാകരുത്. വികാരത്തെ വിവേകം കൊണ്ട് നിയന്ത്രിച്ചില്ലെങ്കിൽ ആരും വലിയ പതനത്തിൽ അകപ്പെടും. ബലഹീനനായ ശെമയോൻ പരിശുദ്ധാത്മാവിൽ അഭിഷിക്തനായി പത്രോസ് ആയി മാറിയപ്പോൾ കർത്താവിനു വേണ്ടി ജീവിക്കുവാനും കുരിശിക്കപ്പെടാനും തയ്യാറായി. വി. മദർ തെരേസ ശാരീരികമായി ഒരു കുഞ്ഞിനും ജന്മം കൊടുത്തില്ല. മദറിന്റെ ലൈംഗികതയുടെ ഊർജ്ജം ഉന്നതമായ ലക്ഷ്യത്തിനായി ഉദാത്തവത്കരിച്ച് ആയിരക്കണക്കിനു കുഞ്ഞുങ്ങളുടെ അമ്മയായി. "യേശുക്രിസ്തുവിൽ നിങ്ങൾക്ക് ജന്മം നൽകിയത് ഞാനാണ്" (1 കോരി. 4:16) എന്ന വി. പൗലോസ് പറയുന്നു. ഓരോ വൈദികനും നൂറു നൂറു മക്കൾക്ക് ആത്മീയ പിതാവാകാനുള്ള വിളിയാണ്.

കത്തോലിക്കാ വൈദികരെപ്പറ്റി ഉന്നതമായ സ്ഥാനവും പ്രതീക്ഷയും വിശ്വാസികൾക്കും മറ്റു മതസ്ഥർക്കുമുണ്ട്. ഒരു ചെറിയ തടി വീണാൽ, വലിയ ശബ്ദം ഉണ്ടാകത്തില്ല. ഒരു വൻമരം നിലം പൊത്തിയാൽ വലിയ ശബ്ദം മുഴങ്ങും. ഇത് സമൂഹം, മാധ്യമങ്ങൾ മുതലെടുത്തു ആഘോഷിക്കുന്നു. എന്റെ സഹോദര വൈദികർ, നാം എല്ലാം യേശുക്രിസ്തുവിനെ പോലെയാകാൻ ശ്രമിക്കണം. ചിന്തയും സംസാരവും കാഴ്ചപ്പാടുമെല്ലാം. വൈദികൻ ബലിവസ്തുവാണെന്നുള്ള കാര്യം എന്നും പുതുക്കണം. കർത്താവ് സ്ത്രീകളെ കണ്ടതുപോലെ കാണാൻ സാധിക്കണം. "ശോഭയാൽ അഴകറ്റ മഴവില്ലിനെ നോക്കി, അതിന്റെ സൃഷ്ടാവിനെ സ്തുതിക്കുവിൻ (പ്രഭാ. 43:11). സുന്ദരവ്യക്തി, വസ്തു ഇവയെ കാണുന്ന കണ്ണ് ആസക്തി വളർത്തരുത്. അതിന്റെ സ്രഷ്ടാവിനെ സ്തുതിക്കണം. അഹന്തയും ധാർഷ്ട്യവും ക്രിസ്തുവിന്റെ വൈദികനു ചേർന്നതല്ല. സുഖലോലുപതയും അമിത ആഹാരപ്രീയവും തിന്മയിലേക്ക് നയിക്കും.

# വൈദിക ബ്രഹ്മചര്യത്തെക്കുറിച്ച് സമീപകാല മാർപാപ്പമാരുടെ ചിന്തകൾ



ഫാ. മാത്യു ചാർത്താക്കുഴിയിൽ



**ആമുഖം**

വൈദിക ബ്രഹ്മചര്യം സഭയിൽ എക്കാലത്തും വലിയ ചർച്ചകൾക്കു വിഷയമായിത്തീർന്നിട്ടുണ്ട്. എന്നാൽ ഇന്ന് കത്തോലിക്കാ സഭയ്ക്കു പുറത്തും ഇതൊരു സംവാദ വിഷയമാണ്. മിക്കപ്പോഴും സഭയുടെ ശക്തിസ്രോതസ്സായും ചിലപ്പോഴെങ്കിലും "ബലഹീനതയായും" ഇതിനെ കാണുന്നവരും ധാരാളം. അടുത്തകാലത്ത് ജോൺ പോൾ രണ്ടാമനെയും, ചാവറയച്ചനെയും സഭ വിശുദ്ധരുടെ ഗണത്തിലേക്കുയർത്തിയപ്പോൾ അവരുടെ ഗുണഗണങ്ങളെ വാഴ്ത്തി, ഇവരെപ്പോലെയുള്ള അനേകർ ഇനിയും ഉണ്ടാവട്ടെയെന്നു ആഗ്രഹിച്ചവരും നിരവധി. അതുപോലെതന്നെ വൈദികരുടെയും, സന്യസ്തരുടെയും, വീഴ്ചകളും ദുർമാതൃകകളും ചൂടുള്ള വാർത്തയാകുമ്പോൾ വൈദികബ്രഹ്മചര്യത്തിന്റെ ആവശ്യകതയെ ചോദ്യം ചെയ്യുകയും അതു അപ്രായോഗികവും (impractical), അസ്വഭാവികവും (unnatural) എന്ന് വ്യാഖ്യാനിച്ചവരും അനവധി. സഭയിൽ ഭാവിയിൽ ഇനിയും അനേകം വിശുദ്ധരും, "അറിയപ്പെടാത്ത മദർ തെരേസമാരും" ജന്മമെടുക്കും. അതേസമയം ദൈവവിളിയിൽ വീഴ്ച സംഭവിച്ച് ഉതപ്പിനും, അവമതിക്കും കാരണമാകുന്നവരെക്കുറിച്ചുള്ള വാർത്തകളും നമ്മൾ കേൾക്കുവാനും ഇടയാകും. ഒന്നാമത്തെ കൂട്ടരുടെ സംഖ്യ വർദ്ധമാനമാകുന്നതിനും, രണ്ടാമത്തെ വിഭാഗക്കാർ കുറഞ്ഞില്ലാതാകുന്നതിനുമായിരിക്കണം നമ്മുടെ പ്രാർത്ഥനയും പരിശ്രമവും. വാഴ്ത്തപ്പെട്ട പോൾ ആറാമൻ മുതൽ ഫ്രാൻസിസ് പാപ്പ വരെയുള്ള മാർപാപ്പമാരുടെ വൈദികബ്രഹ്മചര്യത്തെക്കുറിച്ചുള്ള അഭിപ്രായങ്ങളുടെ ഒരു സംഗ്രഹവും വിശകലനവുമാണ് ഈ ലേഖനം.

**വാഴ്ത്തപ്പെട്ട പോൾ ആറാമൻ മാർപാപ്പ**

രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ "പുരോഹിതരുടെ ജീവിതവും സേവനവും" *(Presbyterorum Ordinis)* എന്ന കല്പനയിൽ വൈദിക ബ്രഹ്മചര്യത്തെക്കുറിച്ചു ചർച്ചചെയ്യുന്നു. പോൾ ആറാമൻ മാർപാപ്പ ഒപ്പു വച്ച ഈ രേഖയിൽ ബ്രഹ്മചര്യത്തെ ഒരു ദൈവീകദാനമായിക്കണ്ടു സ്വീകരിക്കണം എന്നു പറയുന്നു. സ്വർഗ്ഗരാജ്യത്തോടുള്ള സ്നേഹത്തെപ്രതിയാണ് ഒരാൾ ഇത്തരത്തിലുള്ള ജീവിതശൈലിയിലേക്ക് ആകർഷിക്കപ്പെടേണ്ടത്. ഈ പഠനങ്ങളുടെ തുടർച്ചയെന്നോണം 'വൈദിക ബ്രഹ്മചര്യം' *(Sacerdotalis Caelibatus)* എന്ന പേരിൽ ഒരു ചാക്രികലേഖനം തന്നെ മാർപാപ്പ പുറപ്പെടുവിച്ചു. 1967-ൽ പുറത്തിറക്കിയ ചാക്രികലേഖനത്തിൽ ബ്രഹ്മചര്യത്തെ ക്രിസ്തുവുമായും, സഭയുമായും, വരാനിരിക്കുന്ന ജീവിതവുമായുള്ള ത്രിവിധ ബന്ധങ്ങളുടെ അടിസ്ഥാനത്തിൽ വിശകലന വിധേയമാക്കുന്നു. വൈദികബ്രഹ്മചര്യത്തെ എതിർക്കുന്നതിന്റെ കാരണങ്ങളും ഈ രേഖയിൽ മാർപാപ്പ അവതരിപ്പിക്കുന്നു. ആ കാരണങ്ങൾ താഴെ പറയുന്നു:

1. വി. ഗ്രന്ഥത്തിൽ പുതിയനിയമത്തിൽ ബ്രഹ്മചര്യം ദൈവസേവനത്തിന് ഒഴിച്ചുകൂടാനാവാത്ത ഒരു മാനദണ്ഡമായി പറഞ്ഞിട്ടില്ല.

2. വൈദിക ബ്രഹ്മചര്യം നിർബന്ധമാണെന്ന് പറഞ്ഞ സഭാപിതാക്കൻമാർ ഇന്നത്തേതിൽ നിന്നും വളരെ വ്യത്യസ്തമായ ഒരു കാലഘട്ടത്തിൽ ജീവിച്ചവരാണ്. എല്ലാ ജീവിതാന്തസിലുള്ളവർക്കും ഇന്ദ്രിയ നിഗ്രഹം അനിവാര്യമെന്നും അവർ നിഷ്കർഷിച്ചിരുന്നു.

3. ഇന്ന് പൗരോഹിത്യജീവിതത്തിലേക്കു വിളിയുള്ള, എന്നാൽ ബ്രഹ്മചര്യ വിളിയില്ലാത്ത അനേകരുണ്ട്.

4. ബ്രഹ്മചര്യ വ്രതമെന്ന മാനദണ്ഡം കാരണം പുരോഹിതന്മാരുടെ എണ്ണത്തിൽ പല സ്ഥലങ്ങളിലും കുറവുണ്ട്. അവിടെയൊക്കെ കൂദാശാനുഷ്ഠാനത്തിനും, സുവിശേഷ പ്രഘോഷണത്തിനും പ്രയാസമനുഭവിക്കുന്നുണ്ട്.

5. ബ്രഹ്മചര്യം മനുഷ്യസ്വഭാവത്തിനു (human nature) വിരുദ്ധമാണെന്നു കരുതുന്ന അനേകർ ഉണ്ട്. മനുഷ്യ പുരോഗതിയും, നന്മയും, സഹജീവികളോടുള്ള ഐക്യദാർഢ്യവും കുറയാൻ ഇതു കാരണമാകുന്നു.

6. വൈദികർ വിവാഹിതരാകുന്നത് ഇന്നുണ്ടായിക്കൊണ്ടിരിക്കുന്ന "ഉതപ്പുകൾ" കുറയ്ക്കുന്നതിനും അതുമൂലം സഭയ്ക്കുണ്ടാകുന്ന "അപമാനം" ഇല്ലാതാക്കുന്നതിനും സഹായിക്കും.

7. തങ്ങളുടെ ചെറുപ്പകാലത്തു ബ്രഹ്മചര്യം ആകർഷകമായി തോന്നിയ അനേകർക്കു പിന്നീടു അത് അനാകർഷകമായിത്തോന്നാം.

മുകളിൽ പറഞ്ഞ തടസ്സങ്ങൾക്ക് ഈ ചാക്രികലേഖനത്തിൽ മാർപാപ്പ തന്നെ ഉത്തരം നല്കുന്നുണ്ട്. കാലാകാലങ്ങളായി സഭയിലുടനീളം തങ്ങളുടെ സാക്ഷ്യജീവിതം കൊണ്ട് ബ്രഹ്മചര്യവ്രതം നിഷ്ഠയോടെ പാലിച്ചു സഭയെയും ദൈവജനത്തെയും പരിപാലിച്ച വൈദികരും സന്ന്യസ്ഥരുമാണ് ഇത്തരം പ്രശ്നങ്ങൾക്ക് ഏറ്റം വലിയ ഉത്തരം. ക്രിസ്തുവാണ് ഒരു വൈദികന്റെ മഹനീയ മാതൃക. അതുകൊണ്ട് ദൈവജനത്തെ മാനുഷിക തടസ്സങ്ങളില്ലാതെ സ്നേഹിക്കാൻ ബ്രഹ്മചര്യം സഹായിക്കുന്നു. ഇത് ഒരുവനെ ദൈവരാജ്യത്തിന്റെ മുന്നാസ്വാദന അനുഭവത്തിലേയ്ക്കു നയിക്കുന്നു. കാരണം സ്വർഗ്ഗം വിവാഹബന്ധങ്ങളിൽ നിന്നൊക്കെ വിമുക്തമാണ് (മത്താ. 22:30). വൈദികരെ ഈ ജീവിതത്തിൽ നിലനിർത്തുന്നതിന് ദൈവജനത്തിന്റെ പരിത്യാഗത്തോടുകൂടിയ പ്രാർത്ഥനകൾക്ക് നിർണ്ണായക സ്ഥാനമുണ്ടെന്നും അവർ അതു ചെയ്യുമെന്നാണ് വിശ്വസിക്കുന്നതെന്നും ഈ ചാക്രികലേഖനത്തിൽ മാർപാപ്പ പറയുന്നു.

**വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ**



പോളിഷ് - അമേരിക്കൻ എഴുത്തുകാരിയും, ദാർശനികയുമായ ആൻ തെരേസ് ടൈമിയേനിയേക്കയുമായുള്ള ജോൺ പോൾ രണ്ടാമന്റെ മുപ്പതുവർഷക്കാലം നീണ്ടുനിന്ന "അഗാധസുഹൃത്ബന്ധം" കഴിഞ്ഞവർഷം ബി.ബി.സി. വലിയ വാർത്തയാക്കിയിരുന്നു. മാർപാപ്പ ആൻ തെരേസയ്ക്കെഴുതിയ നിരവധി എഴുത്തുകൾ പോളിഷ് നാഷണൽ ലൈബ്രറി പ്രസിദ്ധീകരിക്കുകയും അതു മാർപാപ്പയുടെ ''വിശുദ്ധി''യെക്കുറിച്ചുള്ള ചർച്ചയ്ക്കു കാരണമാവുകയും ചെയ്തു. ആഴത്തിലുള്ള വ്യക്തിബന്ധത്തിന് ശാരീരിക അടുപ്പം അത്യന്താപേക്ഷിതമാണെന്ന ഇന്നത്തെ തെറ്റായ ചിന്താഗതിയിൽ നിന്നുമാണ് ഇങ്ങനെയൊരു അനുമാനം 'സെക്കുലർ മാധ്യമങ്ങൾ' നടത്തിയത്. എന്നാൽ തന്റെ ബ്രഹ്മചര്യത്തിന്റെയും ജീവിത വിശുദ്ധിയുടെയും ഉദാത്തഭാവങ്ങളിലൊന്നു മാത്രമായിരുന്നു ഏതു പുരുഷനോടും സ്ത്രീയോടും ആഴത്തിലുള്ള ആത്മബന്ധം പുലർത്താൻ വി. ജോൺ പോൾ രണ്ടാമന് സാധിച്ചുവെന്നത്.

ബ്രഹ്മചര്യത്തെക്കുറിച്ചും, ലൈംഗീകതയെക്കുറിച്ചും, കുടുംബത്തെക്കുറിച്ചുമൊക്കെ വലിയ വിചിന്തനങ്ങൾ നടത്തിയിട്ടുള്ള വ്യക്തിയാണ് വി. ജോൺ പോൾ രണ്ടാമൻ. മനുഷ്യശരീരം ദൈവത്തെ വെളിപ്പെടുത്തുന്ന ഏറ്റം വലിയ ഉപാധിയാണെന്നു തന്റെ 'ശരീരത്തിന്റെ ദൈവശാസ്ത്രം' *(Theology of Body)* എന്ന ബൃഹത്തായ ഗ്രന്ഥത്തിൽ അദ്ദേഹം സമർത്ഥിക്കുന്നു. വിവാഹവും, ബ്രഹ്മചര്യവും, കന്യകത്വവുമെല്ലാം ഈ കൃതിയിൽ ചർച്ച ചെയ്യപ്പെടുന്നു. വിവാഹബന്ധത്തോടു താരതമ്യപ്പെടുത്തിയാണ് ബ്രഹ്മചര്യത്തെ മാർപാപ്പ ഇവിടെ വിശകലന വിധേയമാക്കുന്നത്. ദൈവവുമായുള്ള അഭേദ്യബന്ധം നിത്യമായി നിലനിർത്തുന്ന സ്വർഗ്ഗരാജ്യത്തെ പ്രതിയുള്ള വിളിയാണ് ബ്രഹ്മചര്യം. ഒരാൾക്കു ബ്രഹ്മചര്യത്തിലേക്കുള്ള വിളിയുണ്ടെങ്കിൽ വിവാഹം തിരഞ്ഞെടുക്കരുത്. അതുപോലെതന്നെ വിവാഹജീവിതത്തിലേയ്ക്കാണു വിളിയെങ്കിൽ ബ്രഹ്മചര്യവും.

1990-ൽ വൈദിക പരിശീലനത്തെക്കുറിച്ചു റോമിൽ നടന്ന മെത്രാന്മാരുടെ സിനഡിൽ ബ്രഹ്മചര്യമെന്ന വിഷയം ഗൗരവതരമായി ചർച്ച ചെയ്യപ്പെട്ടു. അതിനു ശേഷം പ്രസിദ്ധീകരിച്ച രേഖയിൽ *(Pastores Dabo Vobis)* "ക്രിസ്തുവുമായി അഭേദ്യമായി താരതമ്യപ്പെടുന്നതിന്" ഒരു വൈദികന് സാധിക്കണമെന്ന് മാർപാപ്പ എഴുതുന്നു. ബ്രഹ്മചര്യവ്രതം അതിന് വലിയ രീതിയിൽ സഹായിക്കുമെന്ന് അദ്ദേഹം പറയുന്നു. തന്റെ "ക്രിസ്ത്യൻ കുടുംബങ്ങൾ ആധുനികലോകത്തിൽ" *(Familiaris Consortio)* എന്ന അപ്പസ്തോലിക പ്രബോധനത്തിൽ ജോൺ പോൾ രണ്ടാമൻ പറയുന്നു "ബ്രഹ്മചാരിയായ ഒരു വൈദികൻ തന്നെത്തന്നെ പൂർണ്ണമായും ദൈവത്തിനും, സഭയ്ക്കും നല്കുന്നു. അങ്ങനെ പുനരുദ്ധാനത്തിൽ ലഭ്യമാകുന്ന നിത്യജീവന്റെ മുന്നാസ്വാദന അനുഭവം ഈ ലോകജീവിതത്തിൽത്തന്നെ തുടങ്ങുന്നു". തന്റെ ജീവിതാനുഭവങ്ങളുടെയും പ്രാർത്ഥനാധ്യാനങ്ങളുടെയും വെളിച്ചത്തിൽ ബ്രഹ്മചര്യത്തെ വിശകലനം ചെയ്ത് ദൈവ-മനുഷ്യ ബന്ധത്തിന്റെയും വരാനിരിക്കുന്ന നിത്യജീവന്റെയും അടിസ്ഥാനത്തിൽ

അതിനെ നിർവചിക്കാനാണ് വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ ശ്രമിക്കുന്നത്.

**ബനഡിക്ട് പതിനാറാമൻ മാർപാപ്പ**

വൈദിക ബ്രഹ്മചര്യത്തിലെ അപഭ്യംശങ്ങൾ ഏറ്റവും കൂടുതൽ കൈകാര്യം ചെയ്യേണ്ടി വന്ന മാർപാപ്പയാണ് ബനഡിക്ട് പതിനാറാമൻ. ബ്രഹ്മചര്യവ്യതത്തെക്കുറിച്ച് വളരെ അർത്ഥപൂർണ്ണമായ വ്യാഖ്യാനങ്ങൾ നല്കാനും അദ്ദേഹത്തിനു സാധിച്ചു. ജർമ്മൻ പത്രപ്രവർത്തകനായ പീറ്റർ സീവാൾഡിനോടു ഈ വിഷയത്തെക്കുറിച്ചു അദ്ദേഹം ദീർഘമായി സംസാരിക്കുന്നുണ്ട്. "ബ്രഹ്മചര്യം എന്തുകൊണ്ട്?" എന്ന ചോദ്യത്തിനുത്തരം ക്രിസ്തുവിലുണ്ടെന്നു മാർപാപ്പ പറയുന്നു. "സ്വർഗ്ഗരാജ്യത്തിനു വേണ്ടി ഷണ്ഡൻമാരായി" ത്തീർന്നുകൊണ്ട് (മത്താ. 19:2) ക്രിസ്തുവിനെപ്പോലെ തങ്ങളുടെ ബ്രഹ്മചര്യജീ



വിതം കൊണ്ട് ദൈവരാജ്യത്തിനു ഭൂമിയിൽ സാക്ഷികളാകുവാൻ നിയോഗിക്കപ്പെട്ടവരാണ് വൈദികർ. പഴയ നിയമത്തിൽ ലേവ്യഗോത്രം ദൈവത്തിന്റെ ജീവനിൽ പങ്കുപറ്റി ലോകത്തിൽ ഭൂമിയില്ലാതെ ജീവിച്ചവരാണ്. അതുപോലെതന്നെ "ലോകത്തിന്റെ ഭൂമി"കൾ ഉപേക്ഷിച്ച് വൈദികൻ ദൈവം നിത്യം വസിക്കുന്ന ഭൂമിയായി മാറണം. അതുകൊണ്ടുതന്നെ ക്രിസ്തുവിനോടു അതിയായ അഭിനിവേശമില്ലാത്ത ബ്രഹ്മചര്യം ശൂന്യമായ ചിപ്പി പോലെയോ, പരസ്പരം സ്നേഹിക്കാൻ കഴിയാത്ത ദാമ്പത്യജീവിതംപോലെയോ ആണ്.

മാർപ്പാപ്പയുടെ അഭിപ്രായത്തിൽ വൈദിക ബ്രഹ്മചര്യം സഭയുടെ മാറ്റപ്പെടാൻ സാധിക്കാത്ത ഔദ്യോഗിക സിദ്ധാന്തത്തിന്റെ (dogma) ഭാഗമല്ല, പിന്നെയോ സഭയുടെ അച്ചടക്കത്തിന്റെ (discipline), ജീവിതക്രമത്തിന്റെ (custom), അനുശാസനത്തിന്റെ (law) ഭാഗമാണ്. അതുകൊണ്ടുതന്നെ ബ്രഹ്മചര്യം അനുസരിക്കപ്പെടേണ്ട ഒരു നിയമത്തേക്കാൾ ഓരോരുത്തരും അനുഭവിക്കേണ്ട ദൈവകൃപയാണ്. ഇത് പരിശുദ്ധാത്മാവു നല്കുന്ന ദാനമായതിനാൽ (1 കൊരി. 7:7) സ്വീകരിക്കുന്നവൻ എളിമപ്പെടുകയും (1 കൊരി 4:7) തന്റെ തന്നെ മഹത്വത്തിനു വേണ്ടി ഉപയോഗിക്കാതെ ഈ കൃപ സഭയുടെ നിർമ്മിതിക്കുവേണ്ടി ഉപയോഗിക്കുകയും വേണം. എന്നാൽ മാർപാപ്പ പറയുന്നു: ഇതിന്റെ കൃപയിൽ സ്വാതന്ത്ര്യത്തോടെ ജീവിക്കുകയെന്നതിനേക്കാൾ ദൈവജനത്തിൽ മുൻപാകെ ബ്രഹ്മചര്യത്താൽ "പീഢിപ്പിക്ക"പ്പെട്ടവരെപ്പോലെയാണ് പല വൈദികരും ഇന്നു ജീവിക്കുന്നത്.

ബ്രഹ്മചര്യജീവിതത്തിലുണ്ടാകുന്ന വീഴ്ചകളെ കുടുംബജീവിതത്തിലുണ്ടാകുന്ന വീഴ്ചയുമായി ബന്ധപ്പെടുത്തിയാണ് ബനഡിക്ട് മാർപാപ്പ കാണുന്നത്. അതായത് കുടുംബജീവിതത്തിലെ പ്രതിസന്ധിയുടെ തുടർച്ചയാണ് വൈദികജീവിത്തിലെ പ്രതിസന്ധിയും. രണ്ടിടത്തും സമർപ്പണത്തിന്റെ അഭാവമാണ് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്. അഭിഭക്ത ഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കുന്നതിനു തന്റെ ജീവിതം ക്രിസ്തുവിലൂടെ ദൈവത്തിനു സമർപ്പിക്കാൻ ബ്രഹ്മചാരിക്കു കഴിയണം. അതിനാൽത്തന്നെ വൈദിക ബ്രഹ്മചര്യം ഒരിക്കലും ഒരു നിർബന്ധിത ജീവിത ശൈലിയല്ല. തന്റെ "ആത്മീയനിലവാരം" ഉയർത്തി ക്രിസ്തുവുമായുള്ള ആഴമായ വ്യക്തിബന്ധത്തിൽ നിന്നും ഉരുത്തിരിയുന്ന ശക്തിയാൽ ബ്രഹ്മചര്യത്തെ പരിപോഷിപ്പിക്കണം. നന്നായി ശ്രദ്ധിച്ചില്ലെങ്കിൽ ദൈവത്തെയും മറ്റുള്ളവരെയും സ്നേഹിക്കുക എന്ന വിളിക്കുള്ളിൽത്തന്നെ ആരെയും സ്നേഹിക്കാതെ തന്നിലേയ്ക്കു ചുരുങ്ങി സ്വാർത്ഥ സ്നേഹത്തിൽ സ്വയം നശിക്കുന്ന അവസ്ഥയുമുണ്ടാകാം.

**ഫ്രാൻസിസ് മാർപാപ്പ**

വളരെ ലളിതവും, പ്രായോഗിക ചിന്തകളാൽ സമ്പന്നവുമാണ് ഫ്രാൻസിസ് മാർപാപ്പയുടെ വിചിന്തനങ്ങൾ. തന്റെ സെമിനാരി പഠനകാലത്ത് അമ്മാവന്റെ വിവാഹത്തിൽ സംബന്ധിച്ചപ്പോൾ അവിടെ വച്ച് കണ്ടുമുട്ടിയ ഒരു പെൺകുട്ടിയോട് അടുപ്പം തോന്നിയെന്നും, ഒരാഴ്ചകാലം തന്റെ പ്രാർത്ഥനയെ അതു ബാധിച്ചുവെന്നും ഒരു അഭിമുഖസംഭാഷണത്തിൽ അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ശരിയായ പ്രാർത്ഥനയുടെയും, പരിചിന്തനത്തിന്റെയും ഫലമായി സെമിനാരിയിൽ പഠനം തുടരാനും, വൈദികനാകാനും സാധിച്ചുവെന്നും അദ്ദേഹം പറയുന്നു. ഇക്കഴിഞ്ഞ നവംബർ മാസത്തിൽ കാരുണ്യവർഷാചരണത്തിന്റെ ഭാഗമായി വൈദികജിവിതം ഉപേക്ഷിച്ച് വിവാഹിതരായ ഏഴുപേരുടെ കുടുംബങ്ങളെ റോമിലെ അവരുടെ താമസസ്ഥലത്ത് മാർപാപ്പ സന്ദർശിക്കുകയുണ്ടായി. ഒന്നാമത്തേത് ഫ്രാൻസിസ് മാർപാപ്പ "വീഴാതെ" പോയതിന്റെയും, രണ്ടാമത്തേത് "വീണുപോയ" വരോടുള്ള കാരുണ്യപ്രവർത്തിയുടെയും ഉദാഹരണങ്ങളാണ്.

മാർപാപ്പയായി തിരഞ്ഞെടുക്കപ്പെടുന്നതിനു മുൻപു അർജന്റീനയിലെ ബോനോസ് ഐറസിലെ ആർച്ചുബിഷപ്പായിരുന്നു കർദ്ദിനാൾ ബെർഗോഗ്ലിയോ. അവിടുത്തെ യഹൂദ റബ്ബിയായ എബ്രഹാം സ്കോർക്കയുമായി ചേർന്ന് മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടയുടൻ "സ്വർഗ്ഗത്തെയും ഭൂമിയെയും കുറിച്ച്" *(On Heaven and Earth)* എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിക്കുകയുണ്ടായി. വൈദിക ബ്രഹ്മചര്യത്തെക്കുറിച്ചു



ഫ്രാൻസിസ് പാപ്പ അതിൽ പറയുന്നത് വൈദിക ബ്രഹ്മചര്യമെന്നത് കത്തോലിക്കാ സഭയുടെ അച്ചടക്കത്തിന്റെ ഭാഗമാണ്, വിശ്വാസത്തിന്റെ ഭാഗമല്ലെന്നാണ്. അതിനാൽത്തന്നെ അതിൽ മാറ്റം വരുത്തുന്നതിന് വിശ്വാസപരമായ പ്രശ്നങ്ങളില്ല. അദ്ദേഹം തുടർന്നു പറയുന്നു: "എന്നാൽ ആയിരം വർഷത്തിന്റെ പിൻബലത്തിലാണ് ഇത് നിലനില്ക്കുന്നത്. അതുകൊണ്ട് ഇന്നത്തെ അവസ്ഥയിൽത്തന്നെ അതു നിലനിർത്തുന്നതാണ് നല്ലത്".

മാർപാപ്പയുമായുള്ള ഒരു കൂടിക്കാഴ്ചയ്ക്കുശേഷം ബ്രസീലിലെ ആമസോൺ പ്രദേശങ്ങളിൽ നിന്നുള്ള ബിഷപ് എർവിൻ ക്രൗറ്റ്ലർ പറയുന്നത് മാർപാപ്പ ഈ വിഷയത്തിൽ തുറന്ന സമീപനമാണ് പുലർത്തുന്നതെന്നാണ്. വൈദിക ബ്രഹ്മചര്യം പോലെയുള്ള പ്രധാനപ്പെട്ട ഒരു വിഷയത്തിൽ തനിക്ക് റോമിലിരുന്നുകൊണ്ട് പെട്ടെന്നു ഒരു തീരുമാനം എടുക്കാൻ സാധിക്കില്ല. ഇത്തരം വിഷയങ്ങളിൽ മാർപാപ്പ ആഗ്രഹിക്കുന്നത് പ്രാദേശിക മെത്രാൻ സമിതികൾ ചർച്ച് ചെയ്ത് നിർദ്ദേശങ്ങൾ റോമിനു സമർപ്പിക്കുകയെന്നതാണ് കൂടുതൽ അഭികാമ്യം.

അടുത്ത കാലത്തു ഒരു ജർമ്മൻ പത്രത്തിനു (Die Zeit) നല്കിയ അഭിമുഖത്തിൽ വിവാഹിതരായവരെ വൈദിക വൃത്തിയിലേയ്ക്കു പരിഗണിക്കുന്നതിന്റെ സാധ്യതകളെക്കുറിച്ചു മാർപാപ്പ സംസാരിക്കുന്നുണ്ട്. ആദിമ നൂറ്റാണ്ടു മുതൽ സഭയിൽ നിലനിന്നിരുന്ന ഒരു പ്രയോഗമായിരുന്നു "വിറി പ്രൊബാറ്റി" *(Viri Probati)*, വിവാഹിതരായ "മാതൃകാപുരുഷന്മാരെ" വൈദികരാക്കുക എന്ന അർത്ഥത്തിലാണ് ഈ വാക്കുകൾ ഉപയോഗിച്ചിരുന്നത്. ഇത്തരത്തിലുള്ള ആവശ്യങ്ങൾ നിരവധി മെത്രാന്മാർ ഉന്നയിച്ചിട്ടുണ്ടെന്നു മാർപാപ്പ തന്റെ അഭിമുഖത്തിൽ പറയുന്നു. എന്നാൽ ആ സാധ്യത പ്രയോഗത്തിൽ വരുത്തുന്നതിനെക്കുറിച്ച് ഖണ്ഡിതമായി ഒന്നും തന്നെ മാർപാപ്പ പറയുന്നില്ല.

**ഉപസംഹാരം**

വൈദിക ബ്രഹ്മചര്യത്തിന്റെ വിവിധ മാനങ്ങൾ വെളിപ്പെടുത്തുന്ന ചിന്തകളാണ് പോൾ ആറാമൻ മുതൽ ഫ്രാൻസിസ് പാപ്പ വരെയുള്ള നാലു മാർപാപ്പമാരും പറയുന്നത്. അതിനാൽ "സ്വർഗ്ഗരാജ്യത്തിനുവേണ്ടി ഷണ്ഡൻമാരാകുക"യെന്നാൽ അനേക ആത്മീയസന്താനങ്ങളുള്ള "പിതാവും, മാതാവും" ആയി മാറുക എന്നതാണ് (1 കൊറി. 4:15). ബ്രഹ്മചര്യം എളിമയോടെ ജീവിക്കേണ്ട ഒരു വരമാണ്. തന്റെ തന്നെ ശക്തിയിലാശ്രയിക്കാതെ, ബലഹീനനാണെന്ന് തിരിച്ചറിഞ്ഞ് പ്രാർത്ഥനയിലൂടെ ദൈവത്തിന്റെ ശക്തിയിൽ ആശ്രയിക്കുവാൻ വൈദികർക്കു കഴിയണം. യേശുവിന്റെ ശൂന്യവത്കരണത്തിലൂടെയാണ് മനുഷ്യന്റെ രക്ഷ സാധിതമായത്. ഈ ശൂന്യവത്ക്കരണത്തിന്റെ അനുകരണമാണ് ബ്രഹ്മചര്യം. ഒരു വ്യക്തിക്ക് അസ്തിത്വപരമായിത്തന്നെ പ്രിയപ്പെട്ടതും, സചേതനവുമായ ഒരു മേഖലയിൽ ദൈവസമർപ്പണം കണ്ടെത്തുക വഴി അനേകം ആത്മാക്കളെ സ്വർഗ്ഗരാജ്യത്തിനു വേണ്ടി ജനിപ്പിക്കാൻ ബ്രഹ്മചാരിക്കു കഴിയണം. വലുതായ "വെല്ലുവിളികൾ" നിലനില്ക്കുമ്പോഴും സഭയുടെയും, സഭാവിശ്വാസികളുടെയും കരുത്തും, ശക്തിയുമാണ് ബ്രഹ്മചാരികളായ വൈദികർ. അതിനാൽ ദൈവജനമൊന്നാകെ കൈകളുയർത്തി പ്രാർത്ഥിക്കട്ടെ – തങ്ങളുടെ വൈദികർ എന്നും വീഴാതെ നിലനിൽക്കുവാൻ! സഭയുടെയും, ദൈവജനത്തിന്റെയും പ്രതീക്ഷക്കൊത്തുയർന്ന് വിളിയിൽ വിശ്വസ്തതയോടെ നിൽക്കാൻ ബ്രഹ്മചാരിയായ വൈദികർക്കു കഴിയട്ടെ. പൗലോസ് ശ്ലീഹായുടെ വാക്കുകൾ എപ്പോഴും നമ്മുടെ ഹൃദയത്തിലുണ്ടായിരിക്കട്ടെ: "ആകയാൽ, നിൽക്കുന്നുവെന്നു വിചാരിക്കുന്നവൻ വീഴാതെ സൂക്ഷിച്ചുകൊള്ളട്ടെ" (1 കൊറി. 10:12).

## ഉപകാരസ്മരണ



**സംഗീത ജോൺസ്**
കുറ്റിയിൽ ജ്യോതി ഭവൻ, ചന്ദനപ്പള്ളി

# വൈദിക ബ്രഹ്മചര്യം ചരിത്രത്തിൽ നിന്നുള്ള പാഠങ്ങൾ



**ഫാ. ജോസഫ് വള്ളിയാട്ട്**
മലങ്കര മേജർ സെമിനാരി അധ്യാപകൻ



പഴയനിയമത്തിൽ ഒരുപാട് ചോരയും കണ്ണീരും പുരണ്ട ഒരു ആത്മസമർപ്പണത്തിന്റെ കഥയുണ്ട്. പുരോഹിതനല്ല, രാജാവുമല്ല ഒരു സാധാരണ പടയാളിയാണാ കഥയിലെ നായകൻ. ഇസ്രായേൽ സൈന്യം അമ്മോന്യ നഗരമായ റബ്ബാ വളഞ്ഞ് യുദ്ധം ചെയ്യുന്ന നാളുകളിൽ യുദ്ധക്കളത്തിൽ നിന്ന് അവൻ രാജാവിന്റെ സന്നിധിയിലേക്ക് വിളിക്കപ്പെട്ടു. രാജാവ് വാത്സല്യത്തോടെ അവനോട് കുശലാന്വേഷണം നടത്തി, നീ വീട്ടിൽ പോയി വിശ്രമിക്കുക എന്ന് അവനോട് പറഞ്ഞു. കർത്താവിന്റെ പേടകം യുദ്ധക്കളത്തിലായിരിക്കുമ്പോൾ, അവിടെ ഇസ്രായേലിലെ ധീരന്മാർ യുദ്ധസന്നദ്ധരായി ആയുധം ധരിച്ചു ജാഗരിക്കുമ്പോൾ, താനെങ്ങനെ വീട്ടിൽ പോയി ഭാര്യയോടൊത്ത് രമിക്കും? അവൻ വീട്ടിൽ പോകാതെ രാജകൊട്ടാരത്തിന്റെ പടിപ്പുരയിൽ കിടന്നുറങ്ങി.

കൊട്ടാരത്തിൽ നിന്ന് കണ്ണെത്തുന്ന ദൂരത്താണ് വീട്, അവന്റെ ഭാര്യ അതിസുന്ദരിയാണെന്നൊക്കെ കഥയുടെ ആമുഖത്തിലുണ്ട്.

പിറ്റേദിവസം വിവരമറിഞ്ഞ് രാജാവ് ഒരുദിവസം കൂടി തന്നോടൊപ്പം താമസിക്കാൻ അവനെ നിർബന്ധിച്ചു. വൈകുന്നേരം ബോധം തളരുവോളം വീഞ്ഞുകുടിപ്പിച്ചു. എന്നിട്ടും അവൻ വീട്ടിൽ പോയില്ല.

രാജാവിന് ആധികയറി. അവന്റെ ഭാര്യയുടെ ഉദരത്തിൽ തന്റെ കുഞ്ഞുവളരുന്നു. ആ ഗർഭത്തിന്റെ ഉത്തരവാദിത്തം ആ പടയാളിയിൽതന്നെ കെട്ടിവയ്ക്കണം എന്നായിരുന്നു അയാളുടെ പദ്ധതി. ആസൂത്രണം ചെയ്തവഴിക്ക് കാര്യങ്ങൾ നീങ്ങുന്നില്ല എന്ന് കണ്ടപ്പോൾ യുദ്ധത്തിന്റെ മുൻനിരയിൽ, കൊല്ലപ്പെടും എന്നുറപ്പുള്ള ഇടത്ത് അവനെ നിയോഗിക്കണം എന്നുള്ള കല്പന പടത്തലവനു കൊടുക്കാനായി അവന്റെ കയ്യിൽ തന്നെ രാജാവ് കൊടുത്തുവിട്ടു. അന്ന്, ആ പാപത്തിന്റെ വാൾമുനയിൽ പിടഞ്ഞുവീണ വിജാതീയനായ ആ പടയാളി, പതിവുപോലെ, ചരിത്രത്തിൽ നിന്നേ മാഞ്ഞുപോയി. പക്ഷേ കർത്താവിന്റെ പേടകം സൈനിക കൂടാരത്തിലിരിക്കുമ്പോൾ താൻ ഭാര്യയോടൊത്ത് രമിക്കുവാൻ ഭവനത്തിലേക്ക് പോവുകയില്ലെന്ന് നിശ്ചയിച്ച അയാളുടെ ചോര രാജാവിന്റെ മനസ്സാക്ഷിക്കുനേരെയുള്ള പ്രവാചക ശബ്ദമായി. രാജാവ് പിൽക്കാലത്ത് പശ്ചാത്താപത്തിൽ ഹൃദയം കഴുകിയ നിലവിളി അമ്പത്തൊന്നാം സങ്കീർത്തനമായി നമ്മൾ പാടുന്നുണ്ട്.

ലൈംഗിക ബന്ധത്തിലെ വിരക്തിയെക്കുറിച്ച് പഴയനിയമത്തിൽ അധികം കഥകളില്ല. മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല എന്ന തിരിച്ചറിവിൽ നിന്ന് സ്രഷ്ടാവായ ദൈവം അവനെ പുരുഷനും സ്ത്രീയുമായി സൃഷ്ടിക്കുന്നതിന്റെ വിവരണത്തോടെയാണ് പ്രപഞ്ചോല്പത്തിയുടെ കഥ പൂർത്തിയാകുന്നത്. ഇണകൾ തമ്മിലുള്ള പരസ്പര സഹിത്വവും സൃഷ്ടിയെ ഫലപ്രാപ്തിയിലേക്ക് എത്തിക്കുന്നതിൽ ഈ പാരസ്പര്യത്തിനുള്ള പ്രത്യേക പങ്കും പഴയനിയമം അടിക്കടി ഓർമപ്പെടുത്തുന്നുണ്ട്. കർമ്മാനുഷ്ഠാനവുമായി ബന്ധപ്പെട്ട അശുദ്ധിയുടെ നിയമങ്ങളിൽ ലൈംഗികബന്ധം അതിൽത്തന്നെ അശുദ്ധമായി കരുതപ്പെടുന്നില്ല. വിലക്കപ്പെട്ട ബന്ധങ്ങളുണ്ട്, വിലക്കപ്പെട്ട ലൈംഗിക സമീപനങ്ങളുണ്ട്-ലേവ്യപുസ്തകത്തിന്റെ പതിനെട്ടാം അദ്ധ്യായത്തിൽ ഉദാഹരണത്തിന്, അവ വിശദമായി പ്രതിപാദിക്കപ്പെടുന്നു. പക്ഷേ സന്താനോല്പാദനത്തിലേക്ക് തുറന്ന സ്ത്രീപു

രുഷ ബന്ധം, വിവാഹത്തിനുള്ളിൽ, പവിത്രവും ദൈവത്താൽ അംഗീകരിക്കപ്പെട്ടതുമാണ്. പാട്ടുകളുടെ പാട്ട് എന്ന അതിമനോഹര ഗീതം സാക്ഷിക്കുന്നതുപോലെ, അതിൽ ദൈവസാന്നിദ്ധ്യം തേടുന്ന ആത്മാവിന്റെ ഉള്ളുണർച്ചകളുടെ തരംഗങ്ങളുണ്ട്.

എങ്കിലും മനുഷ്യനായി പിറന്ന ദൈവപുത്രനും, അവന്റെ മുന്നോടിയായി അയക്കപ്പെട്ട പ്രവാചകനും, അവന്റെ നാമത്തിന് പരക്കെ സാക്ഷ്യം നൽകാൻ ദൈവം സവിശേഷം തെരഞ്ഞെടുത്ത അപ്പസ്തോലന്മാരും വിരക്തജീവിതം നയിച്ചവരാണെന്ന് പുതിയ നിയമത്തിൽ നിന്ന് നാം മനസ്സിലാക്കുന്നു. മാത്രമല്ല, യേശുവിനെ പിൻചെന്ന ശിഷ്യൻമാരും കുടുംബബന്ധങ്ങൾ ഉപേക്ഷിച്ചിരുന്നു എന്ന് സൂചനയുണ്ട്. യേശു നടത്തിയ ദൈവരാജ്യപ്രഘോഷണത്തിന് അനുയോജ്യമായിരുന്നു ആ ജീവിതശൈലി. ഭവനവും കുടുംബവും ഉൾപ്പെടെ പുരുഷാർത്ഥമെന്ന് സമകാലീന ലോകം നിശ്ചയിച്ചിരുന്ന പലതും നഷ്ടപ്പെടുത്തിപ്പോലും നേടിയെടുക്കേണ്ട വിലപ്പെട്ട നിധിയാണ് ദൈവരാജ്യം. മാത്രമല്ല, ദൈവം മനുഷ്യജീവിതത്തിൽ ഇടപെടുന്ന സമയം സമാഗതമായതുകൊണ്ട്, ലൗകികമായ വ്യഗ്രതകളിൽ മുഴുകാൻ ഇനി സമയമില്ല. അടിസ്ഥാനപരമായി ഈ രണ്ട് ചിന്തകളാണ് പുതിയനിയമകാലത്തെ സഭയിൽ വിരക്തജീവിതത്തെ ബഹുമാന്യമാക്കിയത്. 1) ദൈവസാമീപ്യത്തിന്റെ അതുല്യമൂല്യം 2) കാലത്തിന്റെ സവിശേഷതയെ സംബന്ധിച്ച വ്യഗ്രത. ദൈവത്തിന്റെ പേടകത്തെക്കുറിച്ചും, യുദ്ധത്തിന്റെ അടിയന്തിരസാഹചര്യത്തെക്കുറിച്ചും വ്യഗ്രചിത്തനാകുന്ന ഊറിയായുടെ മനസ്സ് ഇവിടെ നിഴലിക്കുന്നുണ്ട്.

### വിശ്വസ്തതയിൽ നിന്ന് വിരക്തിയിലേക്ക്

പക്ഷേ ദൈവജനത്തെ ശുശ്രൂഷിക്കുന്നവർ, നയിക്കുന്നവർ, ബ്രഹ്മചര്യമോ വിവാഹജീവിത്തിൽ വിരക്തിയോ പാലിക്കണമെന്ന ധാരണ പുതിയ നിയമത്തിൽ ഇല്ല. ശുശ്രൂഷാസ്ഥാനത്തേക്ക് വരുന്നവരെക്കുറിച്ച് പൗലോസ് നൽകുന്ന നിർദ്ദേശം അവർ വിവാഹജീവിതത്തിനുള്ളിൽ വിശ്വസ്തത പാലിക്കുന്നവർ ആയിരിക്കണം എന്നാണ്. 'ഏകഭാര്യയുടെ ഭർത്താവ്' എന്ന് പൗലോസ് പറയുന്നതിനുള്ള ഏറ്റവും തൃപ്തികരമായ വിശദീകരണം അതാണ് – പരസ്ത്രീഗമനം നടത്തരുത്. മാതൃകാപരമായി ജീവിക്കുന്നതിനുള്ള മറ്റു നിർദ്ദേശങ്ങളോട് ചേർന്നുവരുന്ന ഒന്നാണത്. ഏകാന്തചര്യയും വിരക്തിയും എല്ലാവർക്കും നൽകപ്പെടുന്ന ദാനങ്ങളല്ല എന്ന് കർത്താവ് അരുളിച്ചെയ്യുന്നു. പൗലോസ് അക്കാര്യം ആവർത്തിക്കുന്നുമുണ്ട്.

വാസ്തവത്തിൽ ആദിമസഭയിൽ നേതൃത്വസ്ഥാനങ്ങൾ നാം ഇന്നു ചിന്തിക്കുന്നവയിൽ നിന്ന് വ്യത്യസ്തമായ സാമൂഹ്യമാനങ്ങൾ ഉള്ളവയായിരുന്നിരിക്കാനാണിട. ചുറ്റി സഞ്ചരിച്ചിരുന്ന ശുശ്രൂഷകരുടെ കൂട്ടത്തിൽ ദമ്പതികൾ ഉണ്ടായിരുന്നു (1 കോരി. 9:4–7). പൗലോസിനെയും ബർണ്ണബാസിനെയും പോലെ ബ്രഹ്മചാരികൾ ഉണ്ടായിരുന്നു. കെങ്ക്രേ എന്ന ഇടത്തെ സഭയിൽ ഫൊയ്ബെ ആയിരുന്നു ശുശ്രൂഷക (റോമാ. 16:1–2). കോരിന്തോസിലെ സഭയിൽ ക്ലൊയേ ഉന്നതസ്ഥാനം വഹിച്ചിരുന്നു (1 കോരി. 1:11). ഈ രണ്ട് സ്ത്രീകളും അവിവാഹിതകളോ വിധവകളോ ആയിരുന്നിരിക്കാൻ ഇടയുണ്ട്. ചുരുക്കത്തിൽ ഒരു വ്യക്തി വിവാഹിതനോ അല്ലയോ എന്നത് സഭാശുശ്രൂഷയിലേക്ക് പ്രവേശിക്കാനുള്ള യോഗ്യതയിൽ സവിശേഷ പരിഗണന അർഹിക്കുന്ന കാര്യമേ ആയിരുന്നില്ല.



വിരക്ത ജീവിതത്തെക്കുറിച്ച് കൂടുതൽ താല്പര്യം രണ്ടാം നൂറ്റാണ്ടിലെ സഭയിൽ ഉണ്ടായതിനെ സഭാപിതാക്കന്മാരിൽ പലരും സംശയത്തോടെ ആണ് കണ്ടിരുന്നത്. ജ്ഞാനവാദം ഒരു ക്രിസ്തീയ വേദവിപരീത സഞ്ചയമായി മാറിയ കാലമായിരുന്നു അത്. ജ്ഞാനവാദികൾ പൊതുവെ ഭൗതികലോകം സൃഷ്ടിക്കപ്പെട്ടത് തിന്മയുടെ സ്വാധീനത്തിലാണെന്ന് ചിന്തിച്ചിരുന്നു. ഭൗതിക ലോകവും, ആത്മാവിന്റെ ഇഹലോക ജീവിതവും തിന്മയുടെ ഫലമാണ്. ലോകത്തിൽ നിന്ന് മുക്തമായി ദൈവത്തിൽ വിലയം കൊള്ളുകയാണ് മനുഷ്യജീവിതത്തിന്റെ ഉദ്ദേശ്യം. ശരീരം ആത്മാവിന്റെ തടവറയാണ്. ഭൗതിക ലോകത്തെ മുഴുവൻ തിന്മയെന്ന് സംശയിച്ചിരുന്നതുകൊണ്ട് ഇവരിൽ ചില കൂട്ടരെങ്കിലും വിവാഹത്തെയും സന്താനോല്പാദനത്തെയും എതിർത്തിരുന്നു. ഇക്കൂട്ടരുടെ സ്വാധീനം ഭയന്നിട്ടാവണം രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ അന്ത്യോഖ്യായിലെ വിശുദ്ധ ഇഗ്നാത്യോസ് കന്യാവ്രതം സ്വീകരിക്കുന്നവർ മെത്രാന്റെ അനുവാദത്തോടെ മാത്രം അങ്ങനെ ചെയ്യണം എന്ന് വാദിച്ചത്. ജ്ഞാനവാദത്തിന്റെ പ്രശ്നങ്ങൾ അതിന്റെ സർവതീക്ഷ്ണതയിലും അറിഞ്ഞ്, അതിനെതിരായി ഒരു ക്രിസ്തീയ ജ്ഞാനവാദം രൂപപ്പെടുത്തിയ അലക്സാണ്ട്രിയയിലെ വിശുദ്ധ ക്ലമന്റ് വിവാഹത്തെ വിശുദ്ധമായ വരദാനമായും, വൈവാഹിക ജീവിതത്തെ കന്യാവ്രതത്തെക്കാൾ ശ്രേഷ്ഠമായും കരുതിയിരുന്നു.

പക്ഷെ ആദിമ സഭയിൽ കന്യാവ്രതവും വിവാഹിതർക്കിടയിലെ വിരക്തജീവിതവും പൊതുവെ അംഗീകരിക്കപ്പെട്ട പാരമ്പര്യമായി അതിവേഗം മാറി. എസീനുകൾ എന്ന് അറിയപ്പെട്ടിരുന്ന സെക്റ്റ് യഹൂദരുടെ ഇടയിൽ വിരക്തജീവിതത്തെ സംബന്ധിച്ച് പുതിയ കാഴ്ചപ്പാടുകൾ നൽകിയിരുന്നു, യേശുവിന്റ കാലത്ത്. പക്ഷെ അതിലുപരി ഒന്നാം നൂറ്റാണ്ടിന്റെ അവസാനത്തോടെ ഗ്രീക്കോ-റോമൻ സംസ്കാരവുമായി ക്രിസ്തീയസമൂഹം നടത്തിയ വിനിമയങ്ങളിലാണ് കന്യത്വവും ബ്രഹ്മചര്യവും തപശ്ചര്യയുമൊക്കെ കൂടുതൽ ബഹുമതി ആർജ്ജിച്ചതെന്ന് സാമാന്യമായി പറയാവുന്നതാണ്. പ്രധാനമായും മൂന്ന് സാംസ്കാരി പശ്ചാത്തലങ്ങളാണ് എടുത്തു പറയാവുന്നത്. 1) പെരിപതെറ്റിക് സ്കൂളുകളിലും, റോമാ



സാമ്രാജ്യത്തിൽ വലിയ സ്വാധീനം ഉണ്ടായിരുന്ന സ്റ്റോയിക്ക് തത്വശാസ്ത്രത്തിലും ആത്മനിയന്ത്രണം ഉന്നത ജീവിതവീക്ഷണത്തിന്റെ ഉപാധിയായി കണ്ടിരുന്നു. യേശുവിന്റെ കാലത്തെ സാംസ്കാരിക നായകൻമാരിൽ പലരും ബ്രഹ്മചാരികളോ വിരക്തരോ ആയി പ്രസിദ്ധരായവരായിരുന്നു. 2) രതിയുടെ അതിപ്രസരമുണ്ടായിരുന്ന റോമൻ നാഗരികത, അതിനുള്ളിലെ കുടുംബബന്ധങ്ങളുടെ തകർച്ച, കുഞ്ഞുങ്ങൾ അനുഭവിച്ചിരുന്ന അനാഥത്വം-ഇതെല്ലാം ആത്മനിയന്ത്രണത്തിലൂന്നിയ ഒരു പ്രതിസംസ്കാരത്തിന്റെ വളർച്ച അനിവാര്യമാക്കിയിരുന്നു. 3) മതപീഡനം ശക്തിയാർജ്ജിച്ചപ്പോൾ പ്രതികൂലങ്ങളിൽ വിശ്വാസത്തിനുവേണ്ടി ഉറച്ച സാക്ഷ്യം നൽകുന്നതിലാണ് ക്രിസ്തീയതയുടെ പൂർത്തി എന്ന ചിന്ത പരക്കെ വേരുറച്ചു. മതപീഡനത്തിന്റെ കാഠിന്യം കുറയുകയും ഇല്ലാതാകുകയും ചെയ്തതോടെ വിശിഷ്ടമായ സാക്ഷ്യത്തിനുള്ള ഉപാധിയായി കന്യത്വവും ബ്രഹ്മചര്യവും വാഴ്ത്തപ്പെട്ടു. ഇതിൽ മരണതുല്യമായ ആത്മപരിത്യാഗം കാണുവാൻ അന്നത്തെ സമൂഹത്തിനു സാധിക്കുമായിരുന്നു.

രണ്ടാം നൂറ്റാണ്ടിൽ റോമാസാമ്രാജ്യത്തിൽ പരക്കെ ഉണ്ടായ മാറ്റം ക്രിസ്തീയ സഭയിൽ പ്രതിഫലിച്ചു എന്നും നിരീക്ഷിക്കാവുന്നതാണ്. ലൈംഗികതയിലെ അധികാരവിന്യാസം സസൂക്ഷ്മം പഠനവിധേയമാക്കിയ മിഷേൽ ഫൂക്കോ, വ്യക്തി സ്വയം നിയന്ത്രിക്കുന്നതിലൂടെ തന്റെ തന്നെ ഉടയവനായിതീരുന്ന ഒരു സാംസ്കാരിക പരിണാമത്തിന്റെ ഭാഗമായിരുന്നു ഈ മാറ്റം എന്ന് ചൂണ്ടിക്കാട്ടുന്നുണ്ട്. വിശപ്പും ദാഹവും പോലെയല്ല, സ്വാഭാവിക ചോദനകളിൽ പൂർണ്ണമായും വേണ്ടെന്ന് വയ്ക്കാൻ സാധിക്കുന്ന ഒന്നാണ് ലൈംഗിക ആസക്തി. തന്നെയല്ല, അല്പാല്പം പാനം ചെയ്യുന്നതും ഭക്ഷിക്കുന്നതും ദാഹവും വിശപ്പും ശമിപ്പിക്കുന്നെങ്കിൽ, അല്പാല്പമായ ലൈംഗികാസ്വാദനം ചോദന വർദ്ധിപ്പിക്കുകയേ ചെയ്യുന്നുള്ളൂ. ശമിക്കണമെങ്കിൽ അല്പാസ്വാദനമല്ല, പൂർത്തീകരണം തന്നെ വേണം. ഇത് ലൈംഗികതയെ ആസക്തികളുടെയെല്ലാം അടിസ്ഥാനരൂപമാക്കി മാറ്റുന്നു. ഇതിൽ നിയന്ത്രണം പാലിക്കേണ്ടത് സാമൂഹ്യമായ സഹവർത്തിത്തത്തിന് അത്യാവശ്യമാകുന്നു. മറിച്ചൊരുദാഹരണത്തിൽ, അമിത ഭക്ഷണം സാമൂഹ്യസുരക്ഷക്ക് വെല്ലുവിളിയല്ല. ഇപ്രകാരം നോക്കുമ്പോൾ ലൈംഗികതയിലെ ആത്മനിയന്ത്രണം വ്യക്തിക്ക് സാമൂഹ്യമായ ബഹുമാനവും ഖ്യാതിയും നൽകുന്നു. അയാൾ ആസക്തികളെ നിയന്ത്രിക്കുന്നതിൽ വിജയിച്ചവനും വിശ്വസനീയനും ആയി അംഗീകരിക്കപ്പെടുന്നു. ഇങ്ങനെയുള്ള ഒരു സാമൂഹ്യവ്യതിയാനത്തിൽ ബ്രഹ്മചാരികളും താപസരും സമൂഹത്തിൽ ബഹുമാനം ആർജ്ജിക്കുന്നു. രണ്ടാം നൂറ്റാണ്ടിന്റെ ഒടുവിൽ ജ്ഞാനവാദത്തിന്റെ തേരോട്ടം അവസാനിക്കുമ്പോൾ ക്രിസ്തീയ സമൂഹം ആത്മനിയന്ത്രണത്തിലൂന്നിയ, തപശ്ചര്യയോട് താല്പര്യമുള്ള ഒരു ജീവിതശൈലിയിലേക്ക് കൂടുതൽ ആത്മവിശ്വാസത്തോട തിരിഞ്ഞു എന്നുമാത്രമല്ല, ഇവിടെ സൂചിപ്പിച്ച സാമൂഹ്യപരിണാമത്തിൽ ബ്രഹ്മചര്യനിഷ്ഠയെ, കന്യാവ്രതത്തെ, പുണ്യജീവിതപൂർത്തിക്ക് ഏറ്റവും അനുയോജ്യമായ ഒന്നായി നിശ്ചയിക്കുകയും ചെയ്തു.

വേദപുസ്തകാനുസാരിയായ ജീവിതത്തിൽ നിന്ന് വിജാതീയസംസ്കാരത്തിനു യോജിക്കുന്ന ഒരു ജീവിതത്തിലേക്ക് സഭ ചുവടുമാറ്റിയതുകൊണ്ടാണ് കന്യാത്വത്തിന് പ്രാധാന്യം വന്നതെന്നല്ല ഇതിലെ സൂചന. ബ്രഹ്മചാരിയായി ജീവിച്ച യേശുവും, ആ ജീവിതം അനുകരിച്ചതിനുപുറമേ ശാരീരിക മോഹങ്ങൾക്കുമേൽ പൂർണമായ ആത്മീയ നിയന്ത്രണം ക്രൈസ്തവജീവിതത്തിന്റെ അടിസ്ഥാനഭാവമായി ആവർത്തിച്ചുപഠിപ്പിച്ച പൗലോസും തന്നെ ആണ് ഈ ചുവടുമാറ്റത്തിന് നാന്ദിയായവർ.

നാം സൂചിപ്പിച്ച സാമൂഹ്യമാറ്റത്തിനൊടുവിൽ മറ്റുള്ള അപ്പസ്തോലന്മാരുടെ ജീവിതവും ഇത്തരത്തിൽ പുനരാഖ്യാനം ചെയ്യപ്പെടുന്നതായി കാണാം. ഉദാഹരണത്തിന് അലക്സാണ്ട്രിയയിലെ വിശുദ്ധ ക്ലെമന്റിന്റെ അഭിപ്രായത്തിൽ, വിവാഹിതരായ അപ്പസ്തോലന്മാർ വിവാഹത്തിനുള്ളിൽ പൂർണ്ണമായ ലൈംഗികവിരക്തി പാലിച്ചിരുന്നവരാണ്. രണ്ടാം നൂറ്റാണ്ടിന്റെ പകുതിക്ക് ശേഷം എഴുതപ്പെട്ട തോമായുടെ നടപടി ഉൾപെടെയുള്ള അപ്പസ്തോലനടപടി പുസ്തകങ്ങളിൽ ശ്ലീഹന്മാരെല്ലാവരും ലൈംഗികാസക്തിയിൽ നിന്ന് പൂർണവിരക്തിയിൽ ജീവിക്കുന്നവരും, അത് മറ്റുള്ളവരെ പഠിപ്പിക്കുന്നവരും ആണ്. വിവാഹജീവിതത്തിന്റെ മേന്മയെ പ്രകീർത്തിക്കുന്ന അലക്സാണ്ട്രിയയിലെ ക്ലെമന്റ് പോലും വിവാഹത്തിനുള്ളിൽ പരസ്പരസമ്മതത്തോടെ വിരക്തജീവിതം നയിക്കുന്നതും കന്യാവ്രതവും പുണ്യപൂർണ്ണതയ്ക്ക് അനിവാര്യമാണെന്ന് പഠിപ്പിക്കുന്നു.

**സന്യാസ ദർശനവുമായുള്ള ബന്ധം**

മൂന്നാം നൂറ്റാണ്ടിന്റെ അവസാനമാണ് ക്രിസ്തീയ

സന്യാസം വ്യാപകമാകുന്നത്. നാലാം നൂറ്റാണ്ടിൽ അത് ഒരു പ്രത്യേകജീവിതശൈലിയായി രൂപം കൊണ്ടു. ലൗകികജീവിതത്തിൽ നിന്ന്, അതിന്റെ ഭൗതികമായ ആസക്തികളിൽ നിന്ന് പൂർണ്ണമായും പിന്തിരിഞ്ഞ്, സ്നേഹിക്കുക എന്നതൊഴികെ മനുഷ്യനോട് ഒരു ബാധ്യതയുമില്ലാത്ത ഒരു ജീവിതമാണത്. ദൈവത്തിനുവേണ്ടിയുള്ള പൂർണ്ണസമർപ്പണം. ഏകാന്തരായും സന്യസ്തരുടെ സമൂഹങ്ങളായും ആദിമസന്യസ്തർ ധനം, ഭക്ഷണം, അധികാരം, ലൈംഗികബന്ധം എന്നിങ്ങനെ മനുഷ്യനെ ലോകത്തോട് ബന്ധിക്കുന്ന സകലതിനോടും വിരക്തി പുലർത്തിയിരുന്നു. എന്നാൽ സഭാസമൂഹത്തിനുള്ളിൽ ജീവിക്കുന്ന ശുശ്രൂഷകർക്ക് അനുയോജ്യമായിരുന്നില്ല ഈ പൂർണ്ണവിരക്തി. സഭക്കുള്ളിലെ ശുശ്രൂഷാസ്ഥാനങ്ങൾ നൈയാമികമായ അധികാരരൂപങ്ങളായി വികസിച്ചിരുന്നു. സഭയുടെ പൊതുവായ സ്വത്തുക്കൾ സംരക്ഷിക്കാൻ അവർ കടപ്പെട്ടിരുന്നു. പലരും വിവാഹിതരും സന്തതികളെ പരിപാലിക്കാൻ കടപ്പെട്ടവരും ആയിരുന്നു.

വിരക്തി പുണ്യപൂർണ്ണതയ്ക്ക് അനിവാര്യമാണെന്ന ചിന്ത വേരുറക്കുകയും വിരക്ത ജീവിതവും താപസചര്യയും സാമൂഹ്യമായ അധികാരം നേടുകയും ചെയ്തതോടെ, ശുശ്രൂഷാസ്ഥാനങ്ങളെ വിരക്തിയുമായി ബന്ധിപ്പിക്കുന്ന നിയമങ്ങൾ പ്രാബല്യം നേടി. ഉദാഹരണത്തിന്, കൂദാശകൾ അനുഷ്ഠിക്കുന്നവർക്ക് ഉപവാസം നിർബന്ധമാക്കുന്ന നിയമങ്ങൾക്ക് ആദ്യ നൂറ്റാണ്ടുകളെക്കാൾ നിഷ്കർഷ വന്നു. സഭാസമ്പത്തിന്റെ മേൽനോട്ടം ആരാധനക്ക് നേതൃത്വം വഹിക്കുന്നവരിൽ നിന്ന് വേർപെട്ട് പ്രത്യേക ശുശ്രൂഷയായി – ഇതായിരുന്നു റോമാ സഭയിലും മറ്റു ചില ഇടങ്ങളിലും ഡീക്കൻമാരുടെ സവിശേഷ ജോലി. അതോടൊപ്പം ശുശ്രൂഷാനേതൃത്വം ഏറ്റെടുക്കുന്നവർ, വിവാഹിതർ, വിരക്തരായി ജീവിക്കണമെന്ന ധാരണ ക്രമേണ ബലപ്പെട്ടു.

മറ്റുവാക്കുകളിൽ പറഞ്ഞാൽ, ക്രിസ്തീയ സന്യാസവുമായുള്ള ആത്മീയ സാഹോദര്യവും നൈയാമികമായ തുടർച്ചയുമായാണ് വൈദികസ്ഥാനങ്ങളുടെ ജീവിതവൃത്തി ആദ്യകാല സഭയിൽ രൂപപ്പെട്ടത്.

**നൈയാമിക പാരമ്പര്യങ്ങളുടെ തുടക്കം**

ശുശ്രൂഷാ സ്ഥാനത്തെത്തുന്ന വിവാഹിതർ വിരക്തരായി ജീവിക്കണമെന്നുള്ള നിയമങ്ങൾ രൂപപ്പെടുന്നതായി തെളിവുള്ളത് നാലാം നൂറ്റാണ്ടിലാണ്. ആദ്യത്തെ നിയമനിർമ്മാണമായി പറയാവുന്നത് 305-ൽ സ്പെയിനിലെ എൽവീരയിൽ നടന്ന സുനഹദോസിലാണ്. ഡീക്കന്മാരുൾപ്പെടെ ഉന്നത വൈദികസ്ഥാനികൾ വിരക്തരായി ജീവിക്കണമെന്ന് നിയമമുണ്ടായി. 314-ൽ അൻസീറയിലും അതേകാലത്ത് നിയോസീസറിയയിലും നടന്ന കിഴക്കൻ സുനഹദോസുകളിൽ ഇതിനു തുല്യമായ നിയമങ്ങൾ നിലവിൽ വന്നതായി കാണാം. ഉഭയസമ്മതത്തോടെ വിവാഹിതരായ വൈദികസ്ഥാനികൾ വിരക്തിയിൽ ജീവിക്കണമെന്നാണ് ഈ കൗൺസിലുകളിലെ നിർദ്ദേശം. പക്ഷെ ഈ നിയമം സാർവത്രികമായി അംഗീകരിക്കപ്പെട്ടിരുന്നോ എന്ന് സംശയമാണ്. എങ്കിലും സലാമിസിലെ മെത്രാനായിരുന്ന എപ്പിഫാനിയൂസ് (+403), പൗരസ്ത്യദേശത്ത് ദീർഘകാലം ജീവിച്ചുപരിചയമുള്ള വിശുദ്ധ ജെറോം (+420) എന്നിവർ നൽകുന്ന സൂചനയനുസരിച്ച് കിഴക്കൻ സഭകൾ അഞ്ചാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ വൈദികസ്ഥാനികൾ വിരക്തജീവിതം നയിക്കണം എന്ന് ആവശ്യപ്പെട്ടിരുന്നു. അനുദിനമുള്ള ബലിയർപ്പണം ബ്രഹ്മചാരികൾക്ക് മാത്രമേ സാധ്യമാവൂ എന്ന് പഠിപ്പിച്ച അലക്സാണ്ട്രിയയിലെ മഹാഗുരുവായിരുന്ന ഒരിജനും, വൈദികർ സ്ത്രീസംസർഗത്തിൽ നിന്ന് ഒഴിഞ്ഞിരിക്കണം എന്നതാണ് കർത്താവിന്റെ ഇഷ്ടമെന്ന് പഠിപ്പിച്ച ജറുസലേമിലെ വിശുദ്ധ സിറിലും, പരിപൂർണ്ണമായ ശുദ്ധതയാണ് വൈദികാന്തസിനു യോജിക്കുന്നതെന്ന് വ്യക്തമാക്കുന്ന വിശുദ്ധ അപ്രേമും വൈദികജീവിതത്തിലെ വിരക്തി കിഴക്കൻ സഭകൾക്ക് എത്രമാത്രം പ്രിയപ്പെട്ട ആത്മീയ പാരമ്പര്യമായിരുന്നു എന്ന് വ്യക്തമാക്കുന്നു.

എന്നാൽ വിവാഹം അശുദ്ധമാണെന്ന് പഠിപ്പിക്കുന്ന, ജ്ഞാനവാദസ്വാധീനമുള്ള, എൻക്രാറ്റിസ്റ്റ് മനോഭാവത്തോടുള്ള പ്രതിരോധം എന്ന നിലയിലാവണം, ഇതിനോട് വിയോജിപ്പുള്ള ശബ്ദങ്ങളും കിഴക്കൻ നാടുകളിൽ നിന്ന് കേൾക്കാം. നിഖ്യാ സുനഹദോസിൽ പങ്കെടുത്ത് സത്യവിശ്വാസത്തിനു വേണ്ടി ശക്തമായ നിലപാടെടുത്ത വിശുദ്ധനായ സന്യാസിയായിരുന്നു തീബ്സിലെ മെത്രാൻ കൂടിയായ പാഫ്നൂത്തിയൂസ്. നിഖ്യാ സുനഹദോസിൽ വൈദിക സ്ഥാനികൾ വിവാഹത്തിനുള്ളിൽ വിരക്തജീവിതം നയിക്കണം എന്ന നിർദ്ദേശമുണ്ടായപ്പോൾ പാഫ്നൂത്തിയൂസ് അതിനെ എതിർത്തതായി സോക്രട്ടീസ് എന്ന സഭാചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുണ്ട്. തപോനിഷ്ഠകൊണ്ട് സകലർക്കും ബഹുമാന്യയായ പാഫ്നൂത്തിയൂസ്, വൈദികജീവിതാരംഭത്തിൽ ബ്രഹ്മചര്യത്തിനു വ്രതമെടുത്തവർക്കൊഴികെ ആർക്കും വിരക്തജീവിതത്തിനു ബാധ്യതയില്ലെന്ന് ശക്തമായി വാദിച്ചപ്പോൾ സുന്നഹദോസിൽ അക്കാര്യം അംഗീകരിക്കപ്പെട്ടു. ഉതപ്പുളവാകുന്ന രീതിയിൽ യൗവനയുക്തരായ സ്ത്രീകളെ വൈദികരുടെ ഭവനങ്ങളിൽ വസിപ്പിക്കരുത് എന്ന് നിർദ്ദേശിക്കുന്നതൊഴികെ, നിഖ്യായിലെ മൂന്നാം കാനോൻ വിരക്തജീവിതം വൈദികസ്ഥാനികളുടെ മനഃസാക്ഷിയുടെ തെരഞ്ഞെടുപ്പായി വിടുന്നു.

**കിഴക്കും പടിഞ്ഞാറും**

ഈ കാലം മുതൽ കിഴക്കും പടിഞ്ഞാറും ഉണ്ടാകുന്ന നിയമ നിർമ്മാണത്തിൽ വ്യത്യസ്തമായ ചിന്താധാരകളാണ് ബലപ്പെടുന്നത് എന്ന് സാമാന്യമായി നിരീക്ഷിക്കാവുന്നതാണ്. പടിഞ്ഞാറ് വിരക്തജീവിതം കൂടുതൽ കർക്കശമാക്കുന്ന നിയമങ്ങൾ നിലവിൽ വന്നു. കിഴക്കൻ സഭകളിൽ വിവാഹിതരായ വൈദികസ്ഥാനികളെ കൂടുതൽ ഉൾക്കൊള്ളുന്ന നിയമങ്ങൾ ഇടക്കിടെ രൂപമെടുക്കുന്നു.

പടിഞ്ഞാറൻ സഭയിൽ, വിവാഹിതരായ വൈദികരോടൊപ്പം ഉഭയസമ്മതത്തോടെ വിരക്തജീവിതം വാഗ്ദാനം ചെയ്യുന്ന ഭാര്യമാർ ജീവിക്കുന്നത് അനുവദനീയമായിരുന്നു; പലപ്പോഴും അത് പ്രോത്സാഹിക്കപ്പെടുന്നുമുണ്ട്.

പക്ഷെ തെറ്റിദ്ധാരണകൾ ഒഴിവാക്കുന്നതിനായി വിരക്തിയിൽ ജീവിക്കാമെന്ന വാഗ്ദാനം പരസ്യമായി നൽകാൻ അഞ്ചാം നൂറ്റാണ്ടിൽ ഗോൾ പ്രവിശ്യയിലെ (ഇന്നത്തെ ഫ്രാൻസ് ഉൾപ്പെടുന്ന പ്രദേശം) പ്രാദേശിക കൗൺസിൽ നിർദ്ദേശിക്കുന്നു. ഇപ്രകാരം വിരക്തജീവിതത്തിലേക്ക് പ്രവേശിച്ചവർ തമ്മിൽ ലൈംഗിക ബന്ധമുണ്ടായാൽ അത് വ്യഭിചാരമായിത്തന്നെ പരിഗണിക്കണം എന്ന് വി. ജറോം അഭിപ്രായപ്പെടുന്നു. വിശ്വാസികൾക്ക് ഉതപ്പ് ഒഴിവാക്കാൻ ഇപ്രകാരം വിരക്തജീവിതം നയിക്കുന്നവർക്ക് രാത്രിവിശ്രമത്തിനു പ്രത്യേക ക്രമീകരണങ്ങൾ ഉണ്ടാക്കണമെന്നും (Tours, 567) സ്ഥിരമായി വേർപിരിഞ്ഞ് ജീവിക്കുകയാണുചിതമെന്നും (Toledo, 589) സ്ഥിരമായ വേർപാട് നിർബന്ധമാണെന്നും (Lynos, 583) പടിപടിയായി പ്രാദേശിക സുനഹദോസുകൾ നിയമങ്ങൾ കർശനമാക്കി. എങ്കിലും അംബ്രോസിയാസ്റ്ററെപ്പോലുള്ളവർ പരിപൂർണ്ണവിരക്തി എന്ന ആശയത്തെ ചോദ്യം ചെയ്യുന്നുണ്ട്. വിവാഹം ബഹുമാന്യവും ദൈവദത്തവുമായിരിക്കെ, വിവാഹിതരായ ശുശ്രൂഷകർ വിവാഹത്തിനു യോജ്യമായ ജീവിതത്തെ നിഷേധിക്കുന്നതെന്തിന് എന്ന് അദ്ദേഹം ചോദിക്കുന്നു. പുരാതനമായ ആചാരമാണത് എന്ന് ചൂണ്ടിക്കാണിക്കുമ്പോഴും, താൻ ആദ്യം ഉന്നയിക്കുന്ന പ്രശ്നത്തിന് മറുപടി കണ്ടെത്താൻ ഈ എഴുത്തുകാരനു കഴിയുന്നില്ല.

അംബ്രോസിയാസ്റ്ററുടെ ചോദ്യം ആണ് കിഴക്കുള്ള നിയമനിർമ്മാണത്തിൽ കൂടുതൽ പ്രസക്തമാവുന്നതെന്ന് തോന്നുന്നു. 314-ലെ അൻസീറാ സുനഹദോസിൽത്തന്നെ പട്ടം സ്വീകരിക്കുന്ന സമയത്ത് വിവാഹത്തിനുള്ള താല്പര്യം അറിയിക്കുന്ന ഡീക്കൻമാരെ അതിനനുവദിക്കുന്ന നിയമം നിലവിൽ വന്നു എന്ന് സൂചനയുണ്ട്. വിവാഹിതരായ വൈദികരിൽ നിന്ന് കൂദാശകൾ സ്വീകരിക്കുവാൻ വിമുഖത കാണിക്കുന്ന വിശ്വാസികളെ 340-ൽ നടന്ന ഗാംഗ്ര സുനഹദോസ് ശപിക്കുന്നു. അപ്പസ്തോലിക കാനോനകൾ എന്ന നിയമശേഖരം ഭക്തി എന്ന നാട്യത്തിൽ ഭാര്യമാരെ പറഞ്ഞയക്കുന്നതിൽ നിന്ന് വൈദികസ്ഥാനികളെ വിലക്കുന്നു. ശരിയും അനുവദനീയവുമായ കാരണങ്ങളില്ലെങ്കിൽ ജീവിതപങ്കാളിയിൽ ലൈംഗിക വിരക്തി അടിച്ചേല്പിക്കുന്നത് കുറ്റകരമാണെന്നും ഈ നിയമശേഖരം വ്യക്തമാക്കുന്നുണ്ട്. നാലാം നൂറ്റാണ്ടിന്റെ അവസാനം എഴുതപ്പെട്ട ഈ പുസ്തകത്തിന്റെ പടിഞ്ഞാറൻ പതിപ്പുകൾ ഇത്തരം കാനോനകൾ ഒഴിവാക്കുന്നു എന്നതും ശ്രദ്ധേയമാണ്.

കിഴക്കൻ പ്രദേശങ്ങളിൽ മെത്രാൻമാർക്ക് ബ്രഹ്മചര്യം കർശനമാക്കാൻ ശ്രമിച്ചത് ജസ്റ്റീനിയൻ രണ്ടാമൻ ചക്രവർത്തിയാണ്. വൈദികസ്ഥാനികൾ വിവാഹബന്ധത്തിൽ തുടരുന്നതിനെ വിമർശിക്കുന്ന അദ്ദേഹം സന്തതികളുള്ളവരെ മെത്രാൻ സ്ഥാനത്തേക്ക് ഉയർത്താൻ പാടില്ലെന്ന നിയമം കർശനമാക്കി. മെത്രാന്മാരുടെ നിയന്ത്രണത്തിലുണ്ടായിരുന്ന സഭാസമ്പത്തുകൾ അന്യാധീനപ്പെടുന്നതായിരുന്നു ചക്രവർത്തിയെ ഇതിനു പ്രേരിപ്പിച്ചതെന്ന് കരുതപ്പെടുന്നു. വിവാഹിതരായ മെത്രാൻമാർ ഭാര്യമാരുമായി വേർപിരിയണം എന്ന് ചക്രവർത്തി കർക്കശമായി നിർദ്ദേശിച്ചു. അവിവാഹിതരെയും സന്യസ്തരെയും മാത്രം മെത്രാൻ സ്ഥാനത്തേക്ക് പരിഗണിച്ചാൽ മതി എന്ന നിർദ്ദേശ്വും ഇദ്ദേഹത്തിന്റേതാണ്.

വൈദികബ്രഹ്മചര്യത്തെ സംബന്ധിച്ച നിയമനിർമ്മാണത്തിൽ കിഴക്കൻ സഭകളിൽ മാർഗനിർദ്ദേശകം എന്ന് കരുതാവുന്ന നിയമങ്ങൾ ഉണ്ടായത് 691-ലെ ട്രൂള്ളോ സുനഹദോസിലാണ്. അഞ്ചും ആറും സാർവത്രിക സുനഹദോസുകളിൽ ചർച്ച ചെയ്ത വിഷയങ്ങളോട് യോജിക്കുന്ന സഭാജീവിതക്രമങ്ങൾ രൂപീകരിക്കുന്നതിന് അവയുടെ തുടർച്ച എന്ന നിലയിൽ ജസ്റ്റിനിയൻ രണ്ടാമൻ തന്റെ കൊട്ടാരത്തിൽ വിളിച്ചുകൂട്ടിയ ഈ സുനഹദോസ് ക്വിനിസെക്സ്റ്റ് കൗൺസിൽ എന്നും അറിയപ്പെടുന്നുണ്ട്. മെത്രാൻ സ്ഥാനമേൽക്കുന്നവർ ഭാര്യമാരെ അങ്ങനെയുള്ളവർക്കായി നിശ്ചയിക്കപ്പെട്ട സന്യാസഭവനങ്ങളിൽ വസിപ്പിക്കണം. എന്നാൽ വൈദികർക്കും ഡീക്കൻമാർക്കും അതിനു താഴെ സ്ഥാനങ്ങളിൽ ഉള്ളവർക്കും വിവാഹിതരാണെങ്കിൽ വിരക്തജീവിതം നിർബന്ധമല്ല. വിശുദ്ധ കുർബാന അർപ്പിക്കുന്നതിനു മുൻപുള്ള മൂന്നു ദിവസങ്ങളിൽ ലൈംഗിക ബന്ധത്തിൽ നിന്ന് വിലക്കുണ്ട്. പടിഞ്ഞാറൻ സഭ ഈ നിയമനിർമ്മാണങ്ങൾ അംഗീകരിക്കുന്നില്ല.

ട്രൂള്ളോയിലെ സുനഹദോസിന്റെ ചരിത്രപരമായ ഒരു സവിശേഷത വൈദിക ജീവിതത്തിലെ വിരക്തിയെ ബലിയർപ്പണവുമായി ബന്ധപ്പെടുത്തിയതാണ്. അനുഷ്ഠാനപരമായ ഒരു നിയമം മാത്രമായി വിരക്തജീവിതം ഇവിടെ വിലയിരുത്തപ്പെടുന്നു. ഉപവാസത്തെ സംബന്ധിച്ച് പ്രാചീനസഭയിലുണ്ടായിരുന്ന ധാരണകൾക്ക് സമമാണിത്.

പോപ് സിറീചിയൂസിന്റെ എഴുത്തുകളിൽ, റോമൻ സഭയിൽ വൈദികസ്ഥാനത്തേക്കുള്ള പ്രവേശനത്തെ വിവാഹ ഉടമ്പടിക്ക് തുല്യമായി കരുതുന്ന ചിന്താധാര ഉണ്ടായിവരുന്ന സൂചനയുണ്ട്. അതുകൊണ്ട് ലൗകികമായ വിവാഹബന്ധം വിച്ഛേദിക്കപ്പെടുന്നു. ഇപ്രകാരം വൈദികജീവിതത്തിന്റെ അടിസ്ഥാനപരമായ സ്വഭാവമായി വിരക്തജീവിതം മാറുന്ന കാഴ്ചപ്പാടിന് പ്രാചീനകാലത്ത് കാര്യമായ പിന്തുണയില്ല.

ട്രൂള്ളോയിലെ സുനഹദോസിനു ശേഷം അതിൽ അടിസ്ഥാനപ്പെടുത്തിയ നിയമനിർമ്മാണമാണ് കിഴക്കുണ്ടാകുന്നത്. മെത്രാൻ ശുശ്രൂഷ കൂടുതൽ കൂടുതൽ സന്യസ്തരിലേക്ക് ചുരുങ്ങി. അതേസമയം വൈദിക ശുശ്രൂഷ വിവാഹിതരിലേക്കും ചുരുങ്ങി. സന്യസ്തർക്ക് ഇടവക ചുമതല നൽകുന്നതിനെതിരെ പതിനൊന്നാം നൂറ്റാണ്ടിൽ നിയമങ്ങൾ നിലവിൽ വന്നു. വിഭാര്യരാകുന്ന പട്ടക്കാരെ ഇടവക ചുമതലകളിൽ നിന്ന് വിടുവിച്ച് സന്യാസത്തിനയക്കുന്ന രീതിയും നിലവിലുണ്ടായിരുന്നു.

### പൂർണ്ണ ബ്രഹ്മചര്യത്തിലേക്ക്

ഏഴാം നൂറ്റാണ്ടുമുതൽ അർദ്ധപെലാജിയൻ കാഴ്ചപ്പാടുകളുടെ ബലത്തിൽ ആത്മീയകടുംപിടുത്തങ്ങൾക്ക് മേൽക്കൈ ലഭിച്ച ഒന്നുരണ്ടു നൂറ്റാണ്ടുകൾക്ക് ശേഷം, പടിഞ്ഞാറൻ സഭ, നേതൃത്വത്തിലും ശുശ്രൂഷയിലും ഉള്ള

വർ ഉൾപ്പെടെ, കടുത്ത ആത്മീയ പാപ്പരത്തത്തിലും, ലൗകിക മോഹങ്ങളിലും, അധാർമ്മികതയിലും നിപതിച്ച ഒരു കാലമുണ്ടായി. ഇതിനെയാണ് മദ്ധ്യകാലസഭയുടെ ഇരുണ്ട യുഗം എന്ന് വിശേഷിപ്പിക്കുന്നത്. ബെനഡിക്റ്റൈൻ സ്വാധീനത്തിലുള്ള സന്യാസികളുടെ മേൽനോട്ടത്തിൽ പതിനൊന്നും പന്ത്രണ്ടും നൂറ്റാണ്ടുകളിലുണ്ടായ നവീകരണ ശ്രമങ്ങളിലാണ് വൈദികരുടെ വിരക്തജീവിതത്തെ സംബന്ധിച്ച് പ്രസക്തമായ പൊതുചർച്ചകൾ പിന്നീടുണ്ടാകുന്നത്. ഇവിടെ ഡീക്കൻമാർ മുതൽ മുകളിലേക്ക് വൈദിക സ്ഥാനികളുടെ വിരക്തജീവിതം നിർബന്ധമാക്കി. 1074-ൽ ഏഴാം ഗ്രിഗറി മാർപാപ്പാ ഉയർന്ന വൈദികശുശ്രൂഷകളിലേക്ക് പ്രവേശിക്കുന്നവർ ബ്രഹ്മചര്യമോ വിരക്തജീവിതമോ വാഗ്ദാനം ചെയ്യണമെന്ന നിയമം കർശനമാക്കി. ഗ്രിഗറി മാർപാപ്പായുടെ കാലശേഷം, അദ്ദേഹത്തിന്റെ നാമത്തിൽ അറിയപ്പെടുന്ന നവീകരണങ്ങളുടെ നൈയാമിക രൂപങ്ങൾ ഉണ്ടാകുന്നത് 1123 -ലെ ലാറ്ററൻ കൗൺസിലിലും അതേതുടർന്നുമാണ്. 1123 -ലെ ഒന്നാം ലാറ്ററൻ കൗൺസിൽ വൈദികർ ഭാര്യാസമേതരായി ജീവിക്കുന്നത് വിലക്കി. മെത്രാന്മാരുടെ കാര്യത്തിലെന്നതുപൊലെ ഭാര്യമാർ വേർപിരിഞ്ഞു ജീവിക്കുന്നതിനും സഹവാസത്തിനൊഴികെയുള്ള അവരുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതിനും നിയമമുണ്ടായി. 1139-ലെ രണ്ടാം ലാറ്ററൻ കൗൺസിൽ ഡീക്കൻ പട്ടമോ അതിലുപരിയായ ശുശ്രൂഷകളോ സ്വീകരിച്ചവർ, പട്ടം സ്വീകരിച്ചതിനു ശേഷം, വിവാഹിതരാകുന്നത് വിലക്കുകയും അങ്ങനെയുള്ള വിവാഹങ്ങൾ അസാധുവാക്കുകയും ചെയ്തു. വിവാഹിതർ പട്ടം സ്വീകരിക്കുമ്പോൾ ഭാര്യമാരെ സന്യാസനിയമങ്ങൾക്ക് വിധേയമായ പൊതുഭവനങ്ങളിൽ വസിപ്പിക്കാൻ തീരുമാനിച്ചു.

വിവാഹിതരെ ഡീക്കൻ സ്ഥാനത്തേക്കോ അതിനുമുകളിലെ ശുശ്രൂഷകളിലേക്കോ പരിഗണിക്കേണ്ടതില്ലെന്ന ധാരണ പൊതുധാരയിലേക്ക് വന്നത് പതിനാലാം നൂറ്റാണ്ടിൽ മാത്രമാണ്. 1322-ൽ ജോൺ ഇരുപത്തിരണ്ടാമൻ മാർപാപ്പാ, വേർപിരിഞ്ഞു ജീവിച്ചുകൊള്ളാം എന്ന് ഭാര്യ മുൻകൂട്ടി ഉറപ്പു നൽകിയില്ലെങ്കിൽ വിവാഹിതർക്ക് ഉയർന്ന ശുശ്രൂഷകളിലേക്ക് പട്ടം കൊടുക്കുന്നത് തടഞ്ഞു. ഇതെ തുടർന്ന് വിവാഹിതര ഉന്നത വൈദിക സ്ഥാനങ്ങളിലേക്ക് പ്രവേശിക്കുന്നത് പ്രാദേശിക സുനഹദോസുകൾ വഴിയായും തീരുമാനങ്ങൾ വഴിയായും തടയപ്പെട്ടു. പ്രൊട്ടസ്റ്റന്റ് നവീകരണകാലത്ത് ശുശ്രൂഷയിലുണ്ടായിരുന്ന വൈദികസ്ഥാനികൾ പലരും സഭാനിയമങ്ങൾക്ക് വിരുദ്ധമായി വിവാഹിതരായി. ലൂഥറുൾപ്പെടെയുള്ള നവീകരണ നേതാക്കന്മാർ ഇക്കൂട്ടത്തിലുണ്ട്. ഇവർക്കനുകൂലമായി കിഴക്കൻ സഭകളുടെ കാനോനകൾ ചർച്ചകളിൽ ഉദ്ധരിക്കപ്പെട്ടു. ഇത്തരം വാദപ്രതിവാദങ്ങൾക്കൊടുവിലാണ് ബ്രഹ്മചര്യത്തെ സംബന്ധിച്ച ഇന്നത്തെ ധാരണകളും ദൈവശാസ്ത്രവും രൂപപ്പെട്ടത്. ട്രെന്റ് സുനഹദോസിനു ശേഷം സഭയ്ക്കുള്ളിൽ നടന്ന നവീകരണത്തിൽ അവ സാർവത്രികമായി ഉറപ്പിക്കപ്പെട്ടു.

**വിലയിരുത്തൽ**

ഇന്നത്തെ രീതിയിലുള്ള വൈദിക ബ്രഹ്മചര്യവുമായി ബന്ധപ്പെട്ട നിയമങ്ങൾ കാലക്രമത്തിൽ രൂപപ്പെട്ടവയും പ്രായേണ ആപേക്ഷികവുമാണെന്നാണ് ചരിത്രത്തിലൂടെയുള്ള ഈ അന്വേഷണം നമ്മെ ഓർമ്മപ്പെടുത്തുന്നത്. എന്നാൽ ശുശ്രൂഷാ സ്ഥാനത്തേക്ക് വരുന്നവർ വിരക്തിയിൽ ജീവിക്കണം എന്ന കാഴ്ചപ്പാടിന് സഭയിൽ എല്ലാക്കാലത്തും പ്രസക്തിയുണ്ടായിരുന്നു താനും.

ഇത് വിശദമായി മനസ്സിലാക്കേണ്ടതുണ്ട്. വൈദികർക്ക് സ്വാഭാവികമായ കുടുംബജീവിതം അനുവദിക്കുന്ന പൗരസ്ത്യ കാഴ്ചപ്പാട് ഏറ്റവും പുരാതനമാണെന്ന അഭിപ്രായം ചരിത്രപരമായി ശരിയല്ല. സ്വാഭാവികമായ വിവാഹബന്ധം ആയിരുന്നില്ല കിഴക്കും പടിഞ്ഞാറുമുള്ള ആദിമനിയമാവലികളും സഭാപിതാക്കന്മാരുടെ പ്രബോധനങ്ങളും വൈദികർക്ക് വിധിച്ചിരുന്നത്. വിവാഹിതരെ ഉന്നത ശുശ്രൂഷകളിലേക്ക് പ്രവേശിക്കുന്നതിൽ നിന്ന് വിലക്കിയിരുന്നില്ലെങ്കിലും വിവാഹ ജീവിതത്തിനുള്ളിൽ അവർ വിരക്തിപാലിക്കണമെന്ന് പൊതുവേ നിഷ്കർഷിച്ചിരുന്നു. നിഖ്യാ സുന്നഹദോസിൽ ആ ദിശയിലുള്ള നിയമനിർമ്മാണം ഉണ്ടായില്ല എന്ന ഒറ്റക്കാരണം കൊണ്ട് ശുശ്രൂഷികളുടെ വിരക്തജീവിതത്തോട് ആദിമ സഭ പൊതുവേ കാണിച്ച താത്പര്യം അവഗണിക്കാവുന്നതല്ല. ട്രുള്ളോ സുനഹദോസിന്റെ കാലം, പാശ്ചാത്യ പൗരസ്ത്യസഭാസമൂഹങ്ങൾ പരസ്പരം അകന്ന കാലഘട്ടമാണ്. അതിനുശേഷം, ദൈവശാസ്ത്രപരവും നിഷ്ഠാപരവുമായി ഉണ്ടായ ഒട്ടുമിക്ക വിഷയങ്ങളിലും ഇരുകൂട്ടരും പരസ്പരം തോല്പിക്കാനുള്ള വാശിയോടെ തങ്ങളുടെ എതിരാളികൾ പുരാതന പാരമ്പര്യത്തിൽ നിന്ന് വ്യതിചലിച്ചു എന്ന് വാദിച്ചിട്ടുണ്ട്. എന്നാൽ, വൈദികരുടെ വിരക്ത ജീവിതത്തിന്റെ കാര്യത്തിൽ റോമൻസഭ പാരമ്പര്യവിരുദ്ധമായി നിയമങ്ങളുണ്ടാക്കി എന്ന് വാദിക്കാനാവില്ല. ഇതിനുകാരണം, വൈദിക സ്ഥാനികളുടെ വിരക്തജീവിതം ഒരു ഉന്നത ആദർശമായി രണ്ടാം നൂറ്റാണ്ടുമുതലേ സഭാപിതാക്കന്മാരിലും പ്രാരംഭനിയമങ്ങളിലും കണ്ടുവരുന്ന ഒന്നാണ്.

യൂറോപ്പിന്റെ പ്രത്യേക സാംസ്കാരിക സാഹചര്യങ്ങളിൽ, പ്രത്യേകിച്ചും ഇരുണ്ടകാലങ്ങൾ സമ്മാനിച്ച ധാർമിക പ്രതിസന്ധികളുടെ പശ്ചാത്തലത്തിൽ, വിവാഹിതർക്ക് പട്ടം കൊടുത്തതിനുശേഷമുള്ള വിരക്ത ജീവിതം എന്ന പുരാതനമായ കാഴ്ചപ്പാടിൽ കത്തോലിക്കാസഭ മാറ്റങ്ങൾ വരുത്തി. അത് വിവാഹ ജീവിതത്തിന്റെ അവിഭക്തതയോടുള്ള ബഹുമാനം കൂടി ഉൾക്കൊള്ളുന്നുണ്ട്. വിരക്തജീവിതം ജീവിതപങ്കാളിയുടെ പൂർണ്ണസമ്മതത്തോടെ നടക്കുന്നത് പലപ്പോഴും അസാധ്യമാണ്. അഥവാ സാധ്യമാണെങ്കിൽ തന്നെ സാമൂഹ്യവും സാമ്പത്തികവുമായ ഭാരങ്ങളും മക്കളോട് ദമ്പതികൾക്കുള്ള ബാധ്യതകളും അത്തരം ഒരു സമർപ്പണത്തെ അതീവ സങ്കീർണമാക്കുന്നു. അത്തരം സങ്കീർണ്ണതകൾക്കെതിരെയുള്ള നൈയാമികമായ ഒരു മുൻകരുതലാണ് ബ്രഹ്മചര്യത്തെ സംബന്ധിച്ച് ഇന്ന് നിലവിലുള്ള നിയമം.

അത്യാവശ്യ സന്ദർഭങ്ങളിൽ അജപാലനപരമായ സാഹചര്യങ്ങൾക്കനുസരിച്ച് ബഹുമാന്യമായ ജീവിതം

നയിക്കുന്ന വിവാഹിതർക്കും പട്ടം കൊടുക്കുന്നതിൽ പ്രശ്നങ്ങളൊന്നും ഇല്ലെന്ന് ഫ്രാൻസിസ് മാർപാപ്പാ അടുത്തകാലത്ത് പറഞ്ഞത് ചില തല്പരകക്ഷികൾ എടുത്ത് ആഘോഷിച്ചിരുന്നു. വിവാഹിതർക്ക്, അവർ വിരക്തിയിൽ ജീവിക്കാം എന്ന് വാക്കുനൽകുന്നിടത്തോളം, പട്ടം കൊടുക്കുന്നതിന് ദൈവശാസ്ത്രപരമായ പാരമ്പര്യാധിഷ്ഠിതമായ, പ്രശ്നമൊന്നും ഇല്ല. നൈയാമികമായ തടസ്സങ്ങളേയുള്ളൂ. ആ നിയമങ്ങളിൽ സഭക്ക് മാറ്റം വരുത്താവുന്നതേയുള്ളൂ. വിവാഹ ജീവിതത്തിനുള്ളിൽ ആത്മീയ ഉന്നമനം മുന്നിൽകണ്ട് ഉഭയസമ്മതത്തോടെയുള്ള വിരക്തജീവിത്തിനു ദീർഘമായ പാരമ്പര്യത്തിന്റെ പിൻബലമുണ്ട്. മാർപാപ്പ പറഞ്ഞ കാര്യത്തിൽ ദൈവശാസ്ത്രപരമോ ആത്മീയമോ ആയ വിട്ടുവീഴ്ചയില്ല, പുരോഗമനവാദവുമില്ല.

ശുശ്രൂഷകർ ലൗകികതയോട് വിരക്തരായി ജീവിക്കണമെന്ന ആദിമസഭയുടെ കാഴ്ചപ്പാട് ലൈംഗിക ജീവിതവുമായി മാത്രം ബന്ധപ്പെട്ട ഒന്നല്ല. സന്യാസ ചൈതന്യവുമായി ബന്ധപ്പെട്ട് ലോകത്തോട് തന്നെ ബന്ധിപ്പിക്കുന്ന എല്ലാ കാര്യങ്ങളിലും– ഭക്ഷണം, അധികാരം, സമ്പത്ത്, രതി ഇങ്ങനെ എല്ലാറ്റിലും –വിരക്തിയുടെ സമീപനം പുലർത്തുന്നതിന് ശുശ്രൂഷകർക്ക് കടപ്പാടുണ്ട്. അത് ക്രിസ്തീയപൂർണ്ണതയുടെ കാഴ്ചപ്പാടുമായി ബന്ധപ്പെട്ട ഒന്നാണ്. സമകാലീന ലോകത്തിൽ ലൈംഗിക ജീവിതവുമായി ബന്ധപ്പെട്ട പരാജയങ്ങളെ പൊതുവെയും, വൈദികരുടെയും സന്യസ്തരുടെയും കാര്യത്തിൽ സവിശേഷമായും, പെരുപ്പിച്ചുകാട്ടുന്ന ഒരു കാഴ്ചപ്പാട് ശക്തമാകുന്നുണ്ട്. അധികാരമോഹിയും സുഖലോലുപനുമായ ഒരു വൈദികൻ ബ്രഹ്മചര്യത്തിന്റെ കാര്യത്തിൽ വീണുപോകുന്നതിൽ അത്ഭുതപ്പെടാനില്ല. എത്ര വേദനാജനകമാണെങ്കിലും അതൊരു സാധാരണ പരിണതി മാത്രമാണ്. ഇരുണ്ടകാലങ്ങളുടെ ചരിത്രപരമായ ആവർത്തനമാണത്.

ട്രൂള്ളോയിൽ പൗരസ്ത്യസഭ സ്വീകരിച്ച നിലാപടിൽ ഉള്ളതുപോലെ അനുഷ്ഠാനപരമായ ശുദ്ധിയും അശുദ്ധിയുമായി ബന്ധപ്പെട്ട താൽക്കാലിക വിരക്തി അല്ല കത്തോലിക്കാസഭ വിഭാവനം ചെയ്യുന്ന ബ്രഹ്മചര്യം എന്നുകൂടി വ്യക്തമാക്കേണ്ടതുണ്ട്. ലൈംഗിക ബന്ധം മനുഷ്യനെ അശുദ്ധനാക്കുന്നില്ല. ദൈവാരാധനക്ക് അയോഗ്യനുമാക്കുന്നില്ല. വൈദികർ ശുദ്ധതയിലേക്ക് വിളിക്കപ്പെടുന്നത് അവരുൾപ്പെട്ടു നിൽക്കുന്ന ശുശ്രൂഷയുടെ ദൈവശാസ്ത്രപരമായ സ്വഭാവവുമായി ബന്ധപ്പെട്ടാണ്. ലോകത്തിന്റെ ചരിത്രപരിണാമങ്ങൾ എന്തൊക്കെത്തന്നെ ആയാലും ലൗകികതയിൽ നിന്ന് പിന്തിരിഞ്ഞ് യുഗോന്മ്യോന്മുഖമായ ഒരു ജീവിതം തെരഞ്ഞെടുക്കാനുള്ള വിളിയാണത്. ദൈവസാമീപ്യം അനുഭവിക്കുന്നതിൽ നിന്നും അതു പകർന്നു നൽകുന്നതിനും ലൗകിക ജീവിതത്തിന്റെ പ്രലോഭനങ്ങളോ, കുടുംബജീവിതത്തിന്റെ സ്വാഭാവികമായ ഭാരങ്ങളോ വൈദികനെ നിരുത്സാഹപ്പെടുത്താൻ പാടില്ല. ദൈവരാജ്യത്തെ പ്രതിയുള്ള പൂർണ്ണ സ്വാതന്ത്ര്യത്തോടെയുള്ള തെരഞ്ഞെടുപ്പാണത്. അനുവദനീയമായ ഭാര്യാസംസർഗം ദൈവത്തിന്റെ പേടകത്തെപ്രതിയുള്ള തീക്ഷ്ണതയാൽ വേണ്ടെന്നുവയ്ക്കുന്ന ഊറിയായുടെ മനസ്സിലാണ് ഈ തെരഞ്ഞെടുപ്പിനുള്ള ആദിമ മാതൃകയുള്ളത്.

വൈദിക ബ്രഹ്മചര്യത്തെ, കൂടുതൽ കൃത്യമായി പറഞ്ഞാൽ വൈദികജീവിതത്തിന് അനുപേക്ഷണീയമായ വിരക്തിയെ, വൈദികരുടെ പൊതുവായ ജീവിതവൃത്തിയിൽ നിന്ന്, മാറ്റിനിർത്തി വിസ്തരിക്കാനും വിധിക്കാനുമാവില്ല. ഇന്നത്തെ പ്രതിസന്ധികൾ ബ്രഹ്മചര്യത്തിൽ നിന്നുണ്ടാകുന്നവയല്ല. ബ്രഹ്മചര്യവുമായി ബന്ധപ്പെട്ട് ഇന്ന് വിവാദമാകുന്ന വീഴ്ചകൾ, അതിലൊക്കെ ആഴത്തിൽ സഭാജീവിതത്തിന്റെ ചൈതന്യം ചോർത്തിക്കളയുന്ന സങ്കീർണമായ സാമൂഹ്യ സാമ്പത്തിക സമീപനങ്ങളുടെ സ്വാധീനത്തിലുണ്ടാകുന്ന രോധലക്ഷണങ്ങൾ മാത്രമാണ്. അവയ്ക്കുള്ള മറുപടി ഒരു പ്രതിസംസ്കാരമാണ്. സുവിശേഷത്തിന്റെ ആദിമ ചൈതന്യത്തിലേക്ക് ശിഷ്യരെ തിരികെ വിളിക്കുന്ന ഒന്ന് .

# ഉപകാരസ്മരണ

## താമസിച്ചതിന് ക്ഷമാപണം

റവ. ഫാ. ജെയിംസ് മാമൂട്ടിൽ ഒ. ഐ. സി



# സന്ന്യാസ ബ്രഹ്മചര്യ വ്രതം: കർത്താവിന്റെ മഹത്തായ സ്വന്തം പ്രതിമയുടെ പ്രതിഫലനം



ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി.



**സന്ന്യാസം**

സന്ന്യാസജീവിതം സഭയിൽ വളരെ പ്രാധാന്യമർഹിക്കുന്നത് സന്ന്യാസികൾ എന്തുചെയ്യുന്നു എന്നതുകൊണ്ടല്ല പിന്നെയോ അവരുടെ ജീവിതാവസ്ഥ എന്തായിരിക്കുന്നു എന്നതുകൊണ്ടാണ്. സുവിശേഷമൂല്യങ്ങളോടുള്ള സമ്പൂർണ്ണ പ്രതികരണമായി തങ്ങളെത്തന്നെ പ്രതിബദ്ധരാക്കുന്ന ജീവിതരീതിയാണ് സന്ന്യാസം. സുവിശേഷപരമായ മൗലികത സന്ന്യസ്തർക്ക് മാത്രമുള്ളതല്ല അത് എല്ലാവരിൽ നിന്നും ആവശ്യപ്പെടുന്നതാണ്. എന്നാൽ സന്ന്യസ്തർ കർത്താവിനെ ഒരു പ്രത്യേക വിധത്തിൽ പിന്തുടരുന്നു – അവരുടെ പരിമിത മനുഷ്യത്വത്തിൽ, അതിരുവരമ്പുകളിൽ, അവരുടെ അനുദിന പടപൊരുതലുകളിൽ, തങ്ങളിൽ ജീവിക്കുന്ന സന്തോഷത്തിന് ഒരു കാരണം പറഞ്ഞുകൊണ്ട് ജീവിക്കുന്നു – യേശു എന്ന കാരണം! ലോകത്തെ ഉണർത്താൻ കഴിവുള്ളവരാണ് അവർ!

**ബ്രഹ്മചര്യം**

സന്ന്യാസി സ്വർഗരാജ്യത്തെപ്രതി (മത്താ. 19:12) അഭ്യസിക്കുന്നതും ഒരു വ്രതമായി അനുഷ്ഠിക്കുന്നതുമായ ഒരു ജീവിതാവസ്ഥയാണ് ബ്രഹ്മചര്യം. അത് ബ്രഹ്മനിൽ ചരിക്കാനുള്ള വരപ്രസാദത്തിന്റെ മഹത്വപൂർണമായ ഒരു ദാനമാണ്. അതു മനുഷ്യഹൃദയത്തെ അതുല്യമായ രീതിയിൽ സ്വതന്ത്രമാക്കുകയും, ദൈവത്തോടും മനുഷ്യവർഗത്തോടും കവിഞ്ഞൊഴുകുന്ന സ്നേഹത്താൽ നിറയ്ക്കുകയും ചെയ്യുന്നു. ബ്രഹ്മചാരികൾ സ്വർഗീയ സമ്പന്നതയുടെ ദൃശ്യപ്രതീകവും, ദൈവസ്നേഹത്തിനും പ്രേഷിതപ്രവർത്തനത്തിനും സന്തോഷപൂർവ്വം സമർപ്പിക്കാൻ പറ്റിയ ഉപകരണങ്ങളുമായി തീരുന്നു. ബ്രഹ്മചര്യം എന്ന ജീവിത വ്രതത്തിലൂടെ സന്ന്യാസി എല്ലാറ്റിനെയും വെറുക്കുകയും സ്വന്തം കുരിശുമെടുത്തുകൊണ്ട് ദൈവ അന്വേഷണത്തിന്റെ അസ്വസ്ഥതകളിലൂടെ ദൈവസ്നേഹത്താൽ നിറഞ്ഞ് എല്ലാറ്റിനെയും സ്നേഹിക്കുകയും സ്നേഹം എന്ന ദൈവത്തിന്റെ സ്വന്തം പ്രതിമയുടെ പ്രതിഫലനമായി ലോകത്തിൽ വിളങ്ങുകയും ചെയ്യുന്നു.

**ബ്രഹ്മചാരിയുടെ വെറുപ്പ്**

ബ്രഹ്മചര്യജീവിതം സന്ന്യാസികളെ എല്ലാറ്റിനെയും 'വെറുക്കാനും' 'സ്നേഹിക്കാനും' പ്രാപ്തിയുള്ള യേശുശിഷ്യരാക്കുന്നു. "സ്വന്തം പിതാവിനെയും മാതാവിനെയും ഭാര്യയെയും മക്കളെയും സഹോദരന്മാരെയും സഹോദരിമാരെയും എന്നല്ല, സ്വജീവനെ തന്നെ വെറുക്കാതെ എന്റെ അടുത്തുവരുന്ന ആർക്കും എന്റെ ശിഷ്യനായിരിക്കുവാൻ സാധിക്കുകയില്ല" (ലൂക്കാ. 14:26). എന്താണ് വെറുക്കേണ്ടത്? ജന്മം കൊണ്ടും കർമ്മം കൊണ്ടും നാം നേടിയ വൈകാരികബന്ധങ്ങളെ – മാതാപിതാക്കളോടും എന്നോടുമുള്ള ജന്മംകൊണ്ടു കിട്ടിയ ബന്ധം! ശേഷം സഹോദരങ്ങൾ, ബന്ധുമിത്രാദികൾ, സുഹൃത്തുക്കൾ, എന്നീ സ്വയം നേടിയ ബന്ധങ്ങൾ! എല്ലാറ്റിനെയും വെറുത്ത് ഉപേക്ഷിക്കുന്നു. "ലോകം സ്വപ്നവും നിഴലുമാകുന്നുവെന്നും അത് നീങ്ങിപ്പോകുന്നുവെന്നും അതിന്റെ പ്രേമഭാജനങ്ങളുടെ സ്വാധീനത്തിൽ അത് ഇരിക്കുകയില്ലായെന്നും അറിയാത്തവൻ ആരുള്ളൂ?" (വലിയ നോമ്പിലെ പ്രാർത്ഥന). ബ്രഹ്മചാരി തന്റെ വെറുക്കലിൽ സൃഷ്ടിക്കപ്പെടുന്ന ശൂന്യതയിൽ യേശുസ്നേഹം കൊണ്ട് നിറയ്ക്കുന്നു. എല്ലാറ്റിനും ഉപരിയായി യേശുവിനെ സ്നേഹിക്കാൻ സന്ന്യാസി പരിശീലിക്കുന്നു. യേശുസ്നേഹം കൊണ്ട് നിറയുന്നവൻ ലോകത്തിൽ യേശുസ്നേഹത്തിന്റെ പ്രതിമയായി (സാക്ഷിയായി) മാറുന്നു.

**ബ്രഹ്മചാരിയുടെ കുരിശ്**

നിർമ്മലനും ദരിദ്രനും അനുസരണയുള്ളവനുമായ യേശുവിന്റെ സ്വഭാവസവിശേഷകൾ ശിഷ്യത്വത്തിലൂടെ സ്വജീവിതത്തിൽ പ്രകടിപ്പിക്കാൻ വിളിക്കപ്പെട്ടിരിക്കുന്ന (cf. VC 1) ബ്രഹ്മചാരി സ്വന്തം കുരിശു വഹിക്കാതെ (ലൂക്കാ. 14:27) ശിഷ്യത്വത്തിന്റെ പൂർണ്ണതയിലെത്തുന്നില്ല. കുരിശ് സ്നേഹത്തിലുള്ള വെറുക്കലിന്റെ അടയാളമാണ്. അശുദ്ധമായതൊന്നും, സ്വാർത്ഥപരമായ യാതൊന്നിനും ദഹിച്ചുപോകാതെ കർത്താവിന്റെ അടുക്കൽ എത്താൻ സാധിക്കുകയില്ല. വെള്ളിയെ ശുദ്ധീകരിക്കു

ന്നതുപോലെയും സ്വർണം സ്ഫുടം ചെയ്യുന്നവനെപ്പോലെയും കർത്താവ് സന്ന്യാസിയിൽ പ്രവർത്തിക്കുന്നു. കർത്താവിന്റെ മഹത്തായ സ്വന്തം പ്രതിമ തന്നെ സന്ന്യാസിയിൽ പൂർണ്ണമായി പ്രതിഫലിക്കുന്നതുവരെ ശുദ്ധി (സ്ഫുടം) ചെയ്യുന്ന കർത്താവ് സ്വർണ്ണപണിക്കാരൻ ഉരുകിയ ലോഹത്തെ പിന്നെയും ചൂളയിൽ വയ്ക്കുന്നതുപോലെ, സന്ന്യാസിയെ കന്യാവ്രതമാകുന്ന മൂശയിൽ ശുദ്ധീകരിക്കുന്നു (മാർ ഈവാനിയോസ്). ഇങ്ങനെ തനിക്കുള്ളതെല്ലാം ഉപേക്ഷിക്കാനും (cf. ലൂക്കാ. 14:33) യേശുവിനുള്ളതിനെയെല്ലാം സ്നേഹിക്കാനും ബ്രഹ്മചാരിയ്ക്ക് കഴിയുന്നു.

**ബ്രഹ്മചാരിയുടെ അസ്വസ്ഥത**

"നീ ഞങ്ങളെ നിനക്കായി സൃഷ്ടിച്ചു; ഞങ്ങളുടെ ഹൃദയം നിന്നിൽ വിലയം പ്രാപിക്കുംവരെ അസ്വസ്ഥമാണ്" (വി. അഗസ്റ്റിൻ). ഒരു അന്വേഷകന്റെ അസ്വസ്ഥതയാണ് ഇവിടെ പ്രകടമാകുക. ബ്രഹ്മചര്യവ്രതം ഒരു സന്ന്യാസിയെ യഥാർത്ഥ സ്നേഹത്തിന്റെ അന്വേഷകനാക്കുന്നു. ഈ അന്വേഷണം സന്ന്യാസിയിൽ 'അസ്വസ്ഥത' (restlessness) സൃഷ്ടിക്കുന്നു. ഫ്രാൻസിസ് മാർപാപ്പ ഒരു ബ്രഹ്മചാരിയിലെ മൂന്ന് അസ്വസ്ഥതകളെക്കുറിച്ച് ചൂണ്ടിക്കാണിക്കുന്നു: (i) ആത്മീക അന്വേഷണത്തിന്റെ അസ്വസ്ഥത, (ii) ദൈവത്തെ കണ്ടുമുട്ടുന്നതിന്റെ അസ്വസ്ഥത, (iii) സ്നേഹത്തിന്റെ അസ്വസ്ഥത.

സത്യത്തെ പുൽകാനുള്ള ബ്രഹ്മചാരിയുടെ ആന്തരികഭാവം എപ്പോഴും ഒരാദ്ധ്യാത്മിക അന്വേഷണത്തിൽ ഏർപ്പെടുന്നു. മാനുഷികയാത്രയിൽ വീഴ്ചകളും താഴ്ചകളും ഒരു ബ്രഹ്മചാരിയെ അസ്വസ്ഥമാക്കാം. എങ്കിലും തന്റെ ഉള്ളിലേക്ക് നോക്കുന്നവൻ സത്യത്തെ ആഗ്രഹിക്കുന്ന ഒരു അസ്വസ്ഥത അനുഭവിച്ചറിയുന്നു. ഈ അസ്വസ്ഥത ഒരു ബ്രഹ്മചാരിയെ ദൈവദർശനത്തിലെത്തിക്കുന്നു. "അകലെയെന്ന് കരുതിയിരുന്ന സത്യം ഇതാ എന്റെ സമീപത്താണ്! ഞാൻ എന്നോട് അടുത്തിരിക്കുന്നതിലും അടുപ്പം എന്റെ ദൈവം എന്നോട് അടുത്തിരിക്കുന്നു," എന്ന് ബ്രഹ്മചാരി തിരിച്ചറിയുന്നു. ബ്രഹ്മചാരി കണ്ടുമുട്ടിയ ദൈവത്തെ ലോകത്തിന് നൽകാനുള്ള അസ്വസ്ഥത അവിടെ ഉടലെടുക്കുന്നു. ബ്രഹ്മചാരിയിലെ സുവിശേഷത്തിന്റെ ആനന്ദം ആർക്ക് അണകെട്ടി നിർത്താൻ സാധിക്കും?! "വചനം പ്രസംഗിക്കുക; സാഹചര്യങ്ങൾ അനുകൂലമാണെങ്കിലും അല്ലെങ്കിലും" (2 തിമോ. 4:2) എന്ന ബ്രഹ്മചര്യയുടെ ബോധ്യം അസ്വസ്ഥതയുളവാക്കുന്നു. 'പോവുക' എന്ന യേശുവചനം ബ്രഹ്മചാരിയെ കർമ്മനിരതനാക്കുന്നു. കർമ്മമണ്ഡലത്തിൽ ബ്രഹ്മചാരിയെ ശക്തിപ്പെടുത്തുന്നത് യേശുവിലുള്ള തന്റെ ഓർമ്മകളാണ് – ദാനമായി നൽകപ്പെട്ട മാതാപിതാക്കളുടെ, സഭയുടെ, സന്ന്യാസസമൂഹത്തിന്റെ കണ്ണുനീരോടുള്ള പ്രാർത്ഥനയും ത്യാഗവും! സ്വകാര്യ സന്തോഷങ്ങളും സ്നേഹവും ബ്രഹ്മചാരിക്ക് തടസ്സമാകുമ്പോൾ അവൻ അസ്വസ്ഥനാകുന്നു. യേശുശിഷ്യനായ ബ്രഹ്മചാരിക്ക് ഇനിയും മുതൽ സ്വകാര്യസ്നേഹങ്ങളില്ല! എല്ലാ സ്നേഹവും യേശുവിനെ പ്രതിയാകുന്നു. യേശുവിനെ പ്രതിയുള്ള എല്ലാ അസ്വസ്ഥതകളും ഒരു ബ്രഹ്മചാരിയെ പൂർണ്ണനാക്കുന്നു. "സന്ന്യാസിയുടെ ശുദ്ധീകരണം പരിപൂർണ്ണമായി അധികപക്ഷമായും (positive) ഉള്ള കന്യത്വനിഷ്ഠ പാലിക്കുകയും ദൈവസ്നേഹത്തിൽ ദഹിക്കുകയും ചെയ്യുന്നതിനാലുണ്ടാകുന്നു" (മാർ ഈവാനിയോസ്).



**ബ്രഹ്മചാരിയുടെ സ്നേഹം**

യേശുസ്നേഹം കൊണ്ട് നിറയുന്ന ബ്രഹ്മചാരിക്ക് യേശുവിന്റെ വാക്കുകൾ ജീവിത പ്രമാണമാകുന്നു. "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ. നിങ്ങൾക്ക് പരസ്പരം സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാണെന്ന് അതുമൂലം എല്ലാവരും അറിയും" (യോഹ. 13:35). ബ്രഹ്മചര്യം എന്ന സ്നേഹാഗ്നിയിൽ സ്ഫുടം ചെയ്ത തന്റെ സന്ന്യാസം യേശുസ്നേഹത്തിന്റെ പതിപ്പായി മാറുന്നു. ബ്രഹ്മചര്യത്തിലൂടെ താൻ വെറുത്ത് ഉപേക്ഷിക്കുന്നവരെ യേശുവിനെപോലെ; യേശുവിനുവേണ്ടി സ്നേഹിക്കുന്നു. വെറുക്കുന്നതിനെ സ്നേഹിക്കാൻ ആവശ്യപ്പെടുന്ന ശിഷ്യത്വം! ഈ ലോകത്തെ ബ്രഹ്മചാരി പിന്നീട് സ്നേഹിക്കുന്നത് യേശുവിനെപ്പോലെയും യേശുവിനെ പ്രതിയുമാണ്. ഞാനും എന്റെ സ്നേഹവും എന്ന സ്വകാര്യവത്കരിക്കപ്പെട്ട സ്നേഹമല്ലാതെ മാതൃസഹജമായ സ്നേഹത്തോടും പിതൃസഹജമായ ചൈതന്യത്തോടും കൂടി ദരിദ്രരിലേക്കും ദുർബലരിലേക്കും ചായുന്ന ജീവിതമാണത്! ബ്രഹ്മചാരി യേശുസ്നേഹത്തിൽ ആനന്ദിക്കുന്നു. രാവും പകലും ആ സ്നേഹത്തെക്കുറിച്ച് ധ്യാനിച്ച് അതിൽ ലയിക്കുന്നു!

**ബ്രഹ്മചാരി: പ്രതിമയുടെ പ്രതിഫലനം**

ബ്രഹ്മചര്യം കൊണ്ട് സന്ന്യാസത്തെ സ്ഫുടം ചെയ്യുന്ന കർത്താവ് തന്റെ മഹത്തായ സ്വന്തം പ്രതിമ സന്ന്യാസിയിൽ പൂർണ്ണമായി പ്രതിഫലിക്കുന്നതുവരെ ശുദ്ധീകരണപ്രക്രിയ തുടരുന്നു – സ്വർണ്ണപണിക്കാരൻ ഉരുകിയ ലോഹത്തെ പിന്നെയും ചൂളയിൽ വയ്ക്കുന്നതുപോലെ, സന്ന്യാസിയെ കന്യാവ്രതപരിശീലനമാകുന്ന മൂശയിൽ ശുദ്ധീകരിക്കുന്നു. "സ്ഫുടം ചെയ്യുന്നവന്റെ പ്രതിമ ഉരുകിയ ലോഹത്തിന്റെ പരപ്പിൽ വ്യക്തമായി കാണുമ്പോൾ – അതായത്, പൂർണ്ണത പ്രാപിക്കുമ്പോൾ ദൈവം സന്തോഷിക്കുന്നു. നമ്മുടെ കർത്താവ് തന്റെ സ്നേഹാഗ്നി കൊണ്ട് തന്റെ സ്വന്തമായവരെ ശുദ്ധീകരിച്ച് പൂർണ്ണരാക്കുന്നത് ഈ വിധമാകുന്നു" (മാർ ഈവാനിയോസ്). ഈ വിധം ബ്രഹ്മചാരിയുടെ ഓരോ വിചാരവും വ്യാപാരവും കർത്താവിന്റേതായി മാറുന്നു – നോട്ടം, കേൾവി, സംസാരം, ചിന്ത, സഹിഷ്ണുത, വിനയം, സഹോദരസ്നേഹം, സാഹോദര്യസമ്പർക്കം മുതലായവയെല്ലാം സ്ഫുടം ചെയ്യുന്നവന്റെ സ്വന്തം പ്രതിഫലനമായി മാറുന്നു. ദൈവത്തിന്റെയും ബ്രഹ്മചാരിയുടെ ഹൃദയങ്ങൾ തമ്മിലുള്ള ഈ സംയോജതയിൽ സന്ന്യാസപരമായ കന്യത്വം പരിശുദ്ധമായി നിലനിൽക്കുന്നു.

2

# കല്ലെടുക്കുന്നതിനു മുൻപ് കൈകൾ കൂപ്പി പ്രാർത്ഥിക്കാം



തങ്കം തോമസ്



ഇടയൻ തന്നെ അജഗണത്തിന്റെ ഹിംസകനാകുന്ന ദാരുണമായ കാഴ്ചയ്ക്കാണ് കഴിഞ്ഞ ദിവസം കേരള സഭ സാക്ഷ്യം വഹിച്ചത്. ഒരിക്കലും സംഭവിക്കാൻ പാടില്ലാത്തത് സംഭവിച്ചു. നീചമായ ഇത്തരം പ്രവൃത്തികൾ ചെയ്യുന്നവർക്ക് ഒരു തരത്തിലുള്ള സംരക്ഷണവും സഭാധികാരികളുടെ ഭാഗത്തു നിന്നും ഉണ്ടാകരുതെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്നു. കാരണം തെറ്റു ചെയ്ത വ്യക്തിയും അയാളെ സംരക്ഷിച്ചവരുംമൂലം കേരളത്തിലെ കത്തോലിക്കാ സമൂഹവും വിളിയോട് വിശ്വസ്തത പുലർത്താൻ ആഗ്രഹിക്കുന്ന ബഹുഭൂരിപക്ഷം വരുന്ന വൈദികരും അവഹേളിക്കപ്പെട്ടു. എന്തിന് കുമ്പസാരം എന്ന കൂദാശപോലും സംശയത്തിന്റെ നിഴലിലേക്ക് വലിച്ചിഴക്കപ്പെട്ടു. സഭയിലെ വൈദികർ പ്രതികളായ സംഭവങ്ങളും അഴിമതി ആരോപണങ്ങളും ഒക്കെ നിരന്തരം എന്റെ വാട്ട്സ് ആപ്പിലേക്ക് അയച്ച ഒരു സുഹൃത്തിനെ വിളിച്ച് ഒടുവിൽ പറയേണ്ടി വന്നു. അതെ ഞാൻ ജനിച്ചു വീണത് കത്തോലിക്കാ സഭയിലാണ്. അന്നു മുതൽ ഇന്നോളം ഞാൻ അവളുടെ നന്മയും തിന്മയും കണ്ടിട്ടുണ്ട്. പുറത്തു നിന്നു ഒരാളുടെയും സർട്ടിഫിക്കറ്റ് വേണ്ട എനിക്ക് എന്റെ സഭയെ വിലയിരുത്താനെന്ന്. വൈദിക സമൂഹം മുഴുവൻ തെറ്റുകാരാണെന്ന വാദത്തെ എതിർത്തതിന് ഒരാൾ ചോദിച്ചത് നാണമില്ലേ എന്നാണ്, എന്തിനാണ് ഞാൻ നാണിക്കുന്നത്. ഒരു ജന്മം കൊണ്ട് സഭയിൽ നിന്നും ക്രിസ്തുവിൽ നിന്നും ഞാൻ സ്വീകരിച്ച നന്മകൾ മറക്കാൻ എനിക്ക് സൗകര്യമില്ല. അതിൽ ലജ്ജിക്കുകയും ഇല്ല. തെറ്റുക്കാരായ 5 വൈദികരുണ്ടെങ്കിൽ വിശുദ്ധരായ 500 വൈദികരുണ്ട് ഞങ്ങൾക്ക്.

പ്രശസ്ത ദൈവശാസ്ത്രജ്ഞരായ ഫാ. കാൾറാനർ എസ്.ജെയുടെ വാക്കുകളാണ് അത്തരക്കാർക്കുള്ള മറുപടി. സഭ ചുളിവുകളും ചാലുകളും ഉള്ള ഒരു വൃദ്ധയാണ്. എന്നാലും അവളെന്റെ അമ്മയാണ്. എന്റെ അമ്മയെ ഒരുത്തനും തല്ലുകയില്ല. സഭ എന്റെ അമ്മയാണ്. സഭ ഒരിക്കലും തള്ളിപ്പറയില്ല. അവഹേളിച്ചാൽ കേട്ടു നിൽക്കുകയും ഇല്ല.

സഭയോട് ഏതെങ്കിലും തരത്തിലുള്ള വിരോധം ഉള്ളവർ അവളെ ആക്രമിക്കാൻ കിട്ടിയ അവസരം നന്നായി വിനിയോഗിക്കുകയും ചെയ്തു. സഭയുടെ നൻമ അറിഞ്ഞവരും സ്വീകരിച്ചവരും ഒക്കെയുണ്ടായിരുന്നു. അവളെ ചെളിവാരിയെറിയാനും അപഹസിക്കാനും. ഒരാളുടെ തെറ്റിന് ഒരു സമൂഹത്തെ മുഴുവൻ അവഹേളിച്ച പലരും മറന്നു പോയി തങ്ങളുടെ ജീവിതാന്തസിനോട് വിശ്വസ്തത പുലർത്തുന്നവരാണോ എന്ന് സ്വയം വിലയിരുത്താൻ.

മെത്രാനും വൈദികരും കന്യാസ്ത്രീകളും മാത്രമാണ് കത്തോലിക്കാ സഭ എന്ന മട്ടിലായിരുന്നു ചില വിശ്വാസികളുടെ അടക്കം പ്രതികരണങ്ങൾ. പിന്നെ എളുപ്പവഴിയിൽ ആളാവാനുള്ള മാർഗ്ഗമാണ് സഭയെ ചീത്ത പറയൽ വേറെ ആരെ പറഞ്ഞാലും അവരെ അനുകൂലിക്കുന്ന സൈബർ ചാവേറുകളുടെ പൊങ്കാല സഹിക്കേണ്ടിവരും. സഭയ്ക്കു വേണ്ടി സംസാരിക്കാൻ അവളുടെ നന്മകൾ അനുഭവിക്കുന്നവർ പോലും തയ്യാറാവില്ല. ഞാനും നിങ്ങളുമടങ്ങുന്ന വിശ്വാസി സമൂഹവും കൂടി ചേരുന്നതാണ് അല്ലെങ്കിൽ നമ്മളാണ് സഭയെന്ന് എന്തേ ഓർക്കാതെ പോയി. വൈദീകർക്കും സമർപ്പിതർക്കും ഒപ്പം തന്നെയാണ് സഭയിലെ വിശ്വാസികളുടെ സ്ഥാനവും ഉത്തരവാദിത്തവും.

സന്ന്യാസ വൈദിക ജീവിതങ്ങൾ ദൈവവിളിയായിരിക്കുന്നത് പോലെ ഒരു ദൈവവിളിയാണ് കുടുംബജീവിതവും. വൈദീകരെന്തിനാണെന്നും വൈദിക ബ്രഹ്മചര്യം ആവശ്യമില്ലെന്നും ഒക്കെ മുദ്രാവാക്യം വിളിക്കുന്നവരോട് ചോദിക്കേണ്ട ചോദ്യമുണ്ട്. നിങ്ങളൊക്കെ നയിക്കുന്ന കുടുംബജീവിതം എന്ന ദൈവവിളിയോട് എത്രമാത്രം വിശ്വസ്തത പുലർത്തുന്നുണ്ട്., കുടുംബജീവിതത്തിൽ പങ്കാളിയെ വഞ്ചിക്കുന്ന അനേകരുണ്ടെന്ന് കരുതി കുടുംബജീവിതം എന്ന സമ്പ്രദായം അഥവാ വിവാഹം എന്ന സമ്പ്രദായമേ വേണ്ടെന്ന് വയ്ക്കണം എന്ന് ആരും എന്തുകൊണ്ട് ആവശ്യപ്പെടുന്നില്ല. കുടുംബജീവിതത്തോട് വിശ്വസ്തത പുലർത്താത്തവരെ ഒന്നു ശ്രദ്ധിക്കു, വൈദികനും കന്യാസ്ത്രീയും ഒക്കെ ജനിക്കുന്നത് കുടുംബങ്ങളിലാണ്. ദൈവാത്മാവിന്റെ കൃപാവരം നൽകപ്പെടു

2



# ഈ നിധി പോലെ മറ്റൊന്നില്ല

**ഡോ. ജോജുജോൺ വടക്കേടത്ത്**

വിദ്യാഭ്യാസ മനഃശാസ്ത്രത്തിൽ ഗവേഷണം നടത്തി പ്രബന്ധം അവതരിപ്പിച്ച ഒരു വ്യക്തിയാണ് ഞാൻ. അധ്യാപകപരിശീലനകലാലയത്തിൽ അസിസ്റ്റന്റ് പ്രഫസറായി ശുശ്രൂഷ നിർവ്വഹിക്കുന്നു. ഭാര്യയും ഒരു അധ്യാപകപരിശീലകയാണ്. ഗണിതശാസ്ത്രഅധ്യാപകരെ പഠിപ്പിക്കുന്നു. ഞങ്ങൾക്ക് ദൈവം നാലുമക്കളെ തന്നു. ഈ നാലു മക്കൾക്കുവേണ്ടിയും നിരന്തരമായി നടത്തുന്ന ഒരു പ്രാർത്ഥനയുണ്ട്. ദൈവമേ അങ്ങാഗ്രഹിക്കുന്നെങ്കിൽ ഇവർ ഒരു വേർപാടിന്റെ ജീവിതം നയിക്കണമെ. അൾത്താരയിലെ കാസാ, പീലാസാ പോലെ പൂർണ്ണമായും ദൈവത്തിനും ദൈവീകകാര്യങ്ങൾക്കും ആയി മാറ്റിവയ്ക്കപ്പെടുന്നതിനുള്ള ഒരു മഹാഭാഗ്യം ഇവർക്കുണ്ടെങ്കിൽ അവർക്കത് നൽകണമെ. ശുശ്രൂഷാ ദൈവവിളി കൊടുത്ത് ഈ മക്കളെ അനുഗ്രഹിക്കണമെ.

ഓർമ്മയിൽ ഒരു മുഖം തെളിയുകയാണ്. മലഞ്ചരുവിൽ അച്ചന്റെ മുഖമാണത്. റവ. ഫാ. ജോർജ്ജ് മലഞ്ചരുവിൽ എന്റെ ആത്മീയപിതാവായിരുന്നു. 1991 ൽ ഞാൻ മലഞ്ചരുവിലച്ചന്റെ ആത്മീയമകനായിരുന്നു. എന്റെ സുഹൃത്തും, ഗുരുവും, മാർഗ്ഗനിർദ്ദേശകനും, അപ്പനും ആയിരുന്നു ജോർജ്ജച്ചൻ. എന്റെ ബാലചാപല്യങ്ങളും കുറവുകളും കുറുമ്പുകളും ഒന്നും ആ സ്നേഹത്തണ

ന്നത് മാതാപിതാക്കളുടെ ജനിതകസ്വഭാവങ്ങളുള്ള എന്നെയും നിങ്ങളേയും പോലുള്ള പച്ചമനുഷ്യനാണ്. വിശുദ്ധരായ വൈദികനും കന്യാസ്ത്രീയും വേണമെങ്കിൽ വിശുദ്ധമായ കുടുംബജീവിതം നയിക്കുന്ന വിശ്വാസികൾ വേണം.

സോഷ്യൽ മീഡിയായിൽ തെറിപറഞ്ഞു നടന്നവരിലാരെങ്കിലും സ്വന്തം വികാരിയച്ചനുവേണ്ടി എപ്പോഴെങ്കിലും ഒന്നു പ്രാർത്ഥിച്ചിട്ടുണ്ടോ. വൈദികരുടെ ഇടർച്ച വലിയൊരു സമൂഹം വിശ്വാസികളുടെ ഇടർച്ചയ്ക്കും സഭയുടെ തകർച്ചക്കും കാരണമാകുമെന്ന് എന്നാണ് നാം തിരിച്ചറിയുക. സ്വന്തം സന്തോഷങ്ങളെ മാറ്റിവച്ച് സഭയെ സേവിച്ച ഒരു പിടി വൈദികർ എന്റെയും നിങ്ങളുടേയും ജീവിതങ്ങളിലുണ്ട്. എറിയാൻ കല്ലുകളെടുക്കുമ്പോൾ അവരെ ഒന്ന് ഓർക്കുക.

നമുക്ക് വിശുദ്ധരായ വൈദികരെ ആവശ്യമുണ്ട്. മാമോദീസ നല്കി സഭയിൽ സ്വീകരിക്കാൻ, ജീവന്റെ അച്ചാരമായ ദിവ്യകാരുണ്യം നല്കാൻ. ദൈവവുമായും മനുഷ്യരുമായും സ്നേഹത്തിൽ നിലനിൽക്കാൻ അനുരഞ്ജന കൂദാശ നൽകാൻ കുടുംബത്തിന്റെ സ്നേഹാനുഭത്തിലേക്ക് വിവാഹകൂദാശയിലൂടെ കടന്നുചെല്ലാൻ പിന്നെ എന്റെ രോഗാവസ്ഥകളിൽ രോഗിലേപനത്തിലൂടെ സൗഖ്യദായകനായ ക്രിസ്തുവിനെ പരിചയപ്പെടുത്താൻ എറിയാൻ കല്ലെടുക്കുന്നതിന് മുമ്പ് കൈകൾ കൂപ്പി നാം പ്രാർത്ഥിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. ദൈവമേ അങ്ങയുടെ സഭയെ കാത്തുക്കൊള്ളണേ. മരണം വരെ അവളുടെ നല്ല മകനും മകളുമായിരിക്കാൻ സഹായിക്കണേ എന്ന്.

വൈദിക സഹോദരങ്ങളോട് ഒരു വാക്ക്, വിളിയോട് വിശ്വസ്തത പുലർത്താൻ കഴിയുന്നില്ലെന്ന് തിരിച്ചറിയുന്ന നിമിഷം നിങ്ങൾ പിന്തിരിയണം. കാരണം നിങ്ങളുടെ ഇടർച്ചകൾ നഷ്ടപ്പെടുത്തുന്ന ആത്മാക്കളുടെ എണ്ണം ഒരു അൽമായന്റെ ഇടർച്ചകളിൽ സംഭവിക്കുന്നതിനേക്കാൾ ഭീമമാണ്. അജഗണത്തിലൊന്നിനെ കൊന്നു തിന്നാൻ മടിക്കാത്ത വ്യാജ ഇടയൻമാർക്ക് കൂട്ടത്തിൽ ഒരുവനെന്ന പരിഗണന നൽകി സംരക്ഷിക്കരുത്. അജഗണം തന്നെയാണ് പ്രധാനം. വിശ്വാസി സമൂഹമില്ലെങ്കിൽ പൗരോഹിത്യത്തിന്റെ അർത്ഥം നഷ്ടപ്പെടും. എല്ലാറ്റിനും ഉപരി കത്തോലിക്കാ സഭ എന്ന നമ്മുടെ അമ്മ പൊതു ഇടങ്ങളിൽ അവളുടെ ശത്രുക്കളുടെ മുന്നിൽ അവഹേളിക്കപ്പെടാൻ ഇടയാക്കരുത്. സഹനങ്ങളും പ്രലോഭനങ്ങളും മനുഷ്യ സാധാരണമാണ്. പക്ഷെ വ്യക്തിയെക്കാൾ പ്രാധാന്യം സമൂഹത്തിനാണെന്നു മറക്കരുത്. നിങ്ങളുടെ ഇടർച്ചകളും തകർച്ചകളും ഞങ്ങളുടെത് കൂടിയാണ്. പ്രാർത്ഥനയിൽ ഒപ്പമുണ്ടാകും, ദൈവം നിങ്ങളെ സംരക്ഷിക്കട്ടെ.



ലിൽ നിന്നെന്നെ പറിച്ചുമാറ്റിയില്ല. സ്വയം നവീകരണം ഒരു യുദ്ധമാണ്. ഞാൻ അത് ഒറ്റയ്ക്കുചെയ്യേണ്ടി വന്നില്ല. ഭാരം മലഞ്ചരുവിലച്ചനെടുത്തു. ആഴമുള്ള ആ കണ്ണുകളിൽ എന്നും ഒരു തിളക്കമുണ്ടായിരുന്നു. എന്നെ തിരുത്തിയതൊന്നും ഞാൻ അറിഞ്ഞതേയില്ല. ഒട്ടും നോവിക്കാതെ, പരുക്കേൽപ്പിക്കാതെ മൃതുപാദങ്ങളും സൗമ്യശബ്ദവുമായി ജോർജ്ജ് മൂത്തേരിലച്ചൻ എന്റെ ഓർമ്മകളിലൂടെ എന്നെ നോക്കി വീണ്ടും പുഞ്ചിരിക്കുമ്പോൾ ആത്മാവ് പറയുന്നു. ഒരു വൈദികൻ യേശുവാണ് – യേശുവിനെപ്പോലെ സ്വയം ഷണ്ഡനാക്കിയവൻ. യേശുവിന്റെ സ്നേഹമാണ് വിളമ്പുന്നത്. ഇലകളിലെല്ലാം ഒന്നുപോലെ – ഒരു ഏറ്റക്കുറച്ചിലുകളുമില്ലാതെ.

1994 ജൂൺ മുതൽ 1995 ജാനുവരി വരെയുള്ള കാലഘട്ടം. ഇല്ല... എനിക്കാ കാലം മറക്കാനേ പറ്റില്ല. ഞാൻ ഒരു വിശുദ്ധനോടൊപ്പം നടന്ന കാലമാണത്. അൽപ്പം കൂനിയുള്ള നടത്തം. നല്ല വെളുത്ത നിറം. നരച്ച താടി, വെളുത്ത കുപ്പായത്തിൽ മൂടിയ മെലിഞ്ഞ ശരീരത്തിൽ കറുത്ത അരക്കെട്ട്. ദൈവത്തിന് കടം കൊടുത്ത ഒരു ജീവിതം. ദേഷ്യപ്പെടാനോ പരിഭവിക്കാനോ ഒന്നും അറിയില്ല. മെഴുകുതിരി പോലെ ആ ജീവിതം പ്രകാശിച്ച് പ്രകാശിച്ച് സ്വർഗ്ഗപ്രവേശനം ചെയ്തു. പല്ലുകാട്ടിയുള്ള ആ ശിശുസഹജമായ ചിരി മറന്നാൽ പിന്നെ ഞാനില്ല – ഫാ. ഡാനിയേൽ കടകംപള്ളിൽ. സ്നേഹം സകലതും വിശ്വസിക്കുന്നു എന്ന വി. പൗലോസിന്റെ വാക്കുകൾ ജീവിച്ച് ജീവിച്ച് നടന്നു പോയ ഡാനിയേലച്ചൻ പറയുകയാണ് **വിലയുള്ളത് ദൈവത്തിന് കൊടുക്ക്** ഒരു തെളിനീരൊഴുക്കുപോലെ നിർമ്മലമായി, സുതാര്യമായി ഒരു ജീവിതം. ഡാനിയേലച്ചന്റെ മരണം ഭൂമിയിൽ വാർത്തയല്ല. സ്വർഗ്ഗത്തിലത് വാർത്തയാണ്. തന്റെ വിശുദ്ധരുടെ മരണം ദൈവത്തിന് അമൂല്യമാണ് (സങ്കീർത്തനം 116 : 15).

ഓർത്തെടുത്താൽ ഒരായിരം പേരുകളുണ്ട്. കുടുംബത്തിന്റെ സ്നേഹക്കളരിയിൽ കൊണ്ടും കൊടുത്തും പരിശീലനം നേടാൻ കഴിയാതത്തിനാൽ വാക്കുകളിൽ ഔപചാരികത കടന്നുവരുന്ന ചിലരുണ്ട്. മാതാപിതാക്കളിൽ നിന്നും ജനിതകശാഖകളിലൂടെ കടന്നു വന്ന കുറവുകളോടും വൈകല്യങ്ങളോടും പടവെട്ടി പടവെട്ടി നീങ്ങുന്ന ചിലരുണ്ട്. ലോകത്തോടും ജഡത്തോടും പിശാചിനോടുമുള്ള പോരാട്ടത്തിൽ മുന്നിൽ നിന്ന് പോരാടുന്ന ഈ പോരാട്ടവീരന്മാർക്ക് ക്രിസ്തുവിനെപ്പറ്റിയുള്ള ജ്ഞാനം ഏറ്റവും വിലയുള്ളതായി തോന്നി. അവർ അവരാഗ്രഹിക്കാത്ത സ്ഥലങ്ങളിൽ താമസിച്ചു. അവരാഗ്രഹിക്കാത്ത ജോലി ചെയ്തു. അവരുടെ സ്വപ്നങ്ങളോട് മാറി നിൽക്കാൻ പറഞ്ഞു. അവരാഗ്രഹിക്കാത്ത വിഷയങ്ങൽ പഠിച്ചു. മറ്റുള്ളവരുടെ പ്രശ്നങ്ങളെ ഏറ്റെടുത്തു, മറ്റുള്ളവരുടെ സ്വപ്നങ്ങളെ കണ്ടു, ഈ ലോകത്തിൽ ഈ ലോകത്തിന്റേതല്ലാതെ ജീവിച്ചു. സ്വന്തം ശരീരത്തേയും ആരോഗ്യത്തേയും ഗൗരവമായെടുത്തില്ല. കുശ്വന്ത് സിംഗ് പറയുന്നു. **രാജ്യത്തെ ഏറ്റവും നല്ല സ്കൂളെടുക്കൂ, കോളേജെടുക്കൂ, ആശുപത്രിയെടുക്കൂ. അവ ക്രിസ്ത്യൻ സ്ഥാപനങ്ങളാണ്. അവ ചിലവ് കുറഞ്ഞവയാണ്, ചൂഷണം ചെയ്യുന്നവയല്ല.** കാരണം അവയുടെ പിന്നിൽ നൂറ് ശതമാനം സമർപ്പണമുണ്ട്. മനുഷ്യസേവനം ദൈവസേവനമാണെനന്ന് തിരിച്ചറിവ് നൽകുന്ന അനിതരസാധാരണമായ ധൈര്യവും ആത്മവിശ്വാസവുമുണ്ട്.

സമർപ്പിതർ എന്നെ അത്ഭുതപ്പെടുത്തുന്നു. റോബർട്ട് ഫ്രോസ്റ്റ് പാടുകയാണ്. **വനത്തിനകത്തേക്കായി രണ്ടുപാതകൾ തെളിയുകയാണ്. രണ്ടും എനിക്ക് സ്വീകരിക്കാൻ പറ്റില്ല. ഒന്ന് വളരെ വൃത്തിയുള്ള വഴിയാണ്. അതിൽ അനേകർ സഞ്ചരിക്കുന്നു. രണ്ടാമത്തേത് അപകടം നിറഞ്ഞ, വെല്ലുവിളികൾ നിറഞ്ഞ വഴിയാണ്. ഏറെ അനിശ്ചിതത്വങ്ങൾ നിറഞ്ഞ, തികഞ്ഞ പോരാട്ടം ആവശ്യമുള്ള വഴി.** കവി ആ വഴി തിരഞ്ഞെടുത്തു. സമർപ്പിതരും ആ വഴിയാണ് തെരഞ്ഞെടുത്തിരിക്കുന്നത്. നല്ല വഴികളിലൂടെ അനേകർ നടക്കുന്നു. എന്നാൽ സമർപ്പിതർ ഈ ലോകത്തിൽ ഈ ലോകത്തിന്റേതല്ലാതെ ജീവിക്കുന്നു.

ഒരപ്പൻ വീണ്ടും പ്രാർത്ഥിക്കുകയാണ്, ദൈവവിളിക്കായി. മക്കളോട് പറയുകയാണ്, "മക്കളേ നന്നായി പ്രാർത്ഥിക്ക്. നിനക്ക് ഒരു മഹാഭാഗ്യമുണ്ടെങ്കിൽ നിനക്കൊരു ദൈവവിളി കിട്ടും. സമർപ്പണ ദൈവവിളി".



# സമർപ്പിതർ

**ഷാജു തേക്കിൻകാട്ടിൽ**



മഹാഭാരതേതിഹാസത്തിൽ മഹാപ്രസ്ഥാനത്തിനൊരുങ്ങുന്ന പാണ്ഡവരുടെ ചിത്രം വേദവ്യാസൻ വരച്ചുകാട്ടുന്നുണ്ട്. കുട്ടികൃഷ്ണമാരാരുടെ ഭാഷ കടംകൊണ്ടാൽ "വല്ലപാടും നേടിയവിജയം ഒന്നുമല്ലെന്ന തിരിച്ചറിവ് ധർമ്മപുത്രരെ ധർമ്മസങ്കടത്തിന് ഇരയാക്കി. ഒടുവിൽ രാജാധികാരങ്ങൾ ഹോമിച്ച് സ്വർഗ്ഗം പൂകാനൊരു യാത്ര. ചെയ്തുകൂട്ടിയതൊക്കെ മനുഷ്യദൃഷ്ടിയിൽ നന്മതന്നെയായിരുന്നു. പക്ഷേ ദൈവദൃഷ്ടിയിൽ...! യാത്രപോകുന്ന വഴിയിൽ സ്വാർത്ഥത ആരോപിക്കപ്പെട്ട് പാഞ്ചാലിയും നകുലനും സഹദേവനും അർജ്ജുനനും ഭീമനും വീണു. വ്യഥിതഹൃദയനായ ധർമ്മപുത്രർ ധർമ്മദേവനോടൊപ്പം സ്വർഗ്ഗം പൂകി.

ഇവിടെയാണ് ഇതിഹസകാരൻ വലിയൊരു സത്യം വിളമ്പരം ചെയ്യുന്നത്. തങ്ങൾ ഭയത്തോടെ കണ്ടവെറുത്തിരുന്ന അവഗണിച്ചിരുന്നവർ. തങ്ങൾ അരിഞ്ഞുവീഴ്ത്തിയവർ ആരെല്ലാമായിരുന്നോ അവർ തങ്ങൾക്കു മുമ്പേ സ്വർഗ്ഗം പൂകിയിരുന്നു.

ഇതിഹാസകഥ എന്തുമായിക്കൊള്ളട്ടെ! അതിന്റെ ന്യായന്യായങ്ങളിലേക്ക് കടക്കുന്നില്ല. പക്ഷേ ഇന്ന് ഭൂമിയിൽ വിധിവാക്യങ്ങൾ ഉയർന്നുവരുന്നു. ആരെയും ക്രൂരമായി തകർക്കാൻ വാക്കുകൾ ആവനാഴിയിൽ നിന്നും പുറത്തെടുക്കുന്നു. കലാകാരന്മാരെന്നും പൊതുപ്രവർത്തകരെന്നും മേനിനടിക്കുന്നവരിൽ ചിലർ തകർക്കുന്നത് ഒരു സമൂഹത്തെയാണെന്നറിയുമ്പോൾ നെഞ്ചു പൊട്ടും.

കലാകാരന്റെ ലക്ഷ്യമേ ജനപക്ഷത്ത് നിൽക്കുക. അവഗണിക്കപ്പെടുന്നവന്റെ വശം ചേരുക. നന്മകളുടെ കാവല്കാരനും പാട്ടുകാരനുമാവുക എന്നാണല്ലോ....! വലിയ ദന്തഗോപുരങ്ങളിൽ ഇരുന്ന് സ്വപ്നങ്ങൾ നെയ്യുമ്പോൾ ഭൂമിയിൽ അവശേഷിക്കുന്ന നന്മ കൂടി മൃതിയടയും എന്നെന്തേ അറിയാതെ പോകുന്നു.

"മാതാ നാസ്തി, പിതാ നാസ്തി,
നാസ്തി സകല ബന്ധുസഹോദര,
അർത്ഥം നാസ്തി, ഗൃഹം നാസ്തി,
ഇതാ സന്ന്യാസി..."

എന്റെ മാതാപിതാക്കളുടെ പ്രായമുള്ളവരെ മുഴുവൻ മാതൃപിതൃവാത്സല്യത്തോടെ കാണുന്നവൻ, ജാതിമത വർണ്ണഭാഷാവ്യത്യാസമില്ലാതെ സകലരെയും ബന്ധുമിത്രാദികളായികാണുന്നവൻ, ഈ കാണായ ലോകത്തിൽ സർവ്വസ്വത്തുക്കളുടെയും അവകാശി. ഈ പ്രപഞ്ചം തന്നെ ഭവനമാക്കിവയൻ... അവനാണ് സന്ന്യാസി. അതുകൊണ്ട് തന്നെ അവന്റെ അമ്മയുടെ, അപ്പന്റെ കണ്ണീർ മാത്രമല്ല, ആരുടെയും കണ്ണീർ അവന് സഹിക്കാനാവില്ല. അവന്റെ മാറിടത്തിൽ കുരിശു മാത്രമല്ല, കുഷ്ഠരോഗിയും എയ്ഡ്സ്ബാധിതനും, അനാഥനും നിരാലംബനും ചാഞ്ഞുറങ്ങുന്നു.

ശ്മശാനത്തിന്റെ അരികിൽ വാസം, അൾത്താരയിൽ എരിഞ്ഞുതീരാൻ, ഏകാന്തതയുടെ തടവറയിൽ ദൈവത്തിന്റെ സ്വരം കേട്ടിരിക്കെതന്നെ ഇടയ്ക്കെപ്പോഴോ വന്നുപോകുന്ന നാടിനെക്കുറിച്ചും കൂടാതെ മറ്റുള്ളവരുടെ വേദനകൾ ചുമലിലേറ്റുന്നവർ.... ഇങ്ങനെ എത്ര വിശേഷണങ്ങൾ..! ഇത്രയൊക്കെ ആർക്കാണാവുക.

വിജാതിയന്റെ ന്യായാസനങ്ങളിലേക്കും, കോടതിമുറികളിലേക്കും ഓടിത്തളർന്ന് തകർന്ന് പോകാതെ വചനം കൊണ്ട് കൂട്ടിയോജിപ്പിക്കുമ്പോൾ അവിടെകടന്നുകയറാൻ ആഗ്രഹിച്ച പിശാചിന് അരിശം തോന്നും. അതാണ് സത്യം....!

ഇരുട്ടുമൂടിയ ഗ്രാമങ്ങളിൽ വെളിച്ചം കൊളുത്തുന്നതും, അറിവിന്റെ കേദാരങ്ങൾ തീർക്കുന്നതും ലോകം തകർക്കാൻ കാത്തിരിക്കുന്നവന് സഹിക്കില്ല....!

ദൈവത്തിന്റെയും മതത്തിന്റെയും ജാതിയുടെയും പേരിൽ തെരുവിൽ കുരുതിനടക്കുമ്പോഴും പൗരോഹിത്യത്തിന്റെ പുറംകുപ്പായത്തിൽ ഒതുങ്ങിയിരിക്കാതെ സത്യദൈവസ്നേഹം കാട്ടിക്കൊടുക്കുന്നതും പിശാചിന് സഹിക്കില്ല... എവിടെയോ ഒരാൾ പിശാചിന്റെ പിടിയിൽപ്പെട്ടാൽ എല്ലാ ഭൗതികസുഖങ്ങളേയും ഇട്ടെറിഞ്ഞ് മരക്കുരിശിനോട് ചേർക്കപ്പെട്ട ഒരായിരങ്ങളെ കല്ലെറിയണമെന്നായി. കൂടെനിന്നവന്റെയും ചൂണ്ടുവിരൽ ഉയരുകയായി. പക്ഷേ സ്വർഗ്ഗം കാണുന്നുണ്ട്...! ഈ ക്രൂരമായവിധികൾ അവന്റെ മുൻപിൽ ചോദ്യം ചെയ്യപ്പെടുകതന്നെ ചെയ്യും...!

രോഗങ്ങളുടെ പിടിയിൽപ്പെട്ട് അലയുമ്പോൾ, എല്ലാ വരാലും തഴയപ്പെടുമ്പോൾ, പാപബോധത്താൽ ആത്മഹത്യക്കൊരുങ്ങുമ്പോൾ എന്തിനേറെ പട്ടിണിയിൽ ഒരു പിടിയന്നത്തിനായി അലയുമ്പോൾ, കൈയ്യിലിരുന്ന കടലാസുസർട്ടിഫിക്കറ്റുകൾ ഒന്നുമല്ലെന്ന് പലരും പറഞ്ഞപ്പോൾ... മകനേ എന്നുവിളിച്ചു തോളിൽതട്ടി ആശ്വസിപ്പിച്ച ആ നിസ്വാർത്ഥസ്നേഹം നാം എന്തേ മറക്കുന്നു..? ഈ ആശ്വാസം കിട്ടിയവൻ തന്നെ ആരോ ചെയ്ത പാപത്താൽ ആ വിശുദ്ധവസ്ത്രത്തിലേക്ക് കല്ലെറിയാൻ ആദ്യം ഉന്നം പിടിക്കുന്നതും വൈരുദ്ധ്യം തന്നെ...!

ലക്ഷങ്ങൾ ശമ്പളം വാങ്ങുന്ന കോളേജ് പ്രിൻസിപ്പൽമാരും അധ്യാപകരും, നിരവധിവിഷയങ്ങളിൽ ഉന്നതവിദ്യാഭ്യാസം കൈമുതലായുള്ളവർ, ഏതുകാര്യത്തിലും ആഴത്തിലുള്ള അറിവുനേടിയവർ, അവർക്ക് കിട്ടുന്നതെല്ലാം അവരുടെ കൈയ്യിലുള്ളതെല്ലാം ചെലവിടുന്നത് എവിടെയൊക്കെയോ പാർശ്വവൽക്കരിക്കപ്പെട്ടവന്റെ ഉയർച്ചക്കാണെന്ന് എന്തേ നാം തിരിച്ചറിയുന്നില്ല..?

പലപ്പോഴും സന്യസ്ഥരെ അവഹേളിക്കുന്നതിൽ നമുക്കും പങ്കില്ലേ? അവരുടെ സ്ഥാപനങ്ങൾ ഒന്നു സന്ദർശിക്കാൻ നാം തയ്യാറായിട്ടുണ്ടോ...? മലമൂത്രവിസർജ്ജനം യഥാവിധി ചെയ്യാനറിയാത്ത മാതാപിതാക്കൾക്കുപോലും സംരക്ഷിക്കാനാകാത്ത എത്ര കുട്ടികളെയാണവർ അതിരാവിലെ ശൗചം ചെയ്ത് അലക്കിയ വസ്ത്രങ്ങൾ ഇട്ടുകൊടുത്ത് മുഖ്യധാരയിലേക്ക് എത്തിക്കാൻ പണിപ്പെടുന്നത്...! തെരുവിൽ എത്രയോമക്കളാണ് ഇന്ന് സനാഥരായിക്കൊണ്ടിരിക്കുന്നത്. മലമൂത്രവിസർജനത്തിന്റെ തനിനാടൻ പദം കേട്ടാൽ അറയ്ക്കുന്നവനായിപ്പോയി ഞാനുൾപ്പെടുന്ന പച്ചപ്പരിഷ്കാരിയായ മലയാളി. അതെവിടെചെയ്യണമെന്നറിയാത്ത തെരുവിലെ ഭ്രാന്തരായ സഹോരങ്ങൾക്കൊപ്പം കഴിയുന്ന വൈദികരെ കണ്ടിട്ടുണ്ടോ..? കാണണം...! കണ്ണുണ്ടായാൽ പോരാ കാണണം...!

നമുക്കടുത്ത് പുലയനാർകോട്ടയിൽ, ആർ. സി. സി.യിൽ ഊളൻപാറയിൽ എന്തിനേറെ ആത്മഹത്യാമുനമ്പുകളിൽ നിൽക്കുന്നവരുടെ തോളിൽ ഈശോയുടെ കരം സന്യസ്ഥരിലൂടെ എത്രയോ തവണ പതിഞ്ഞിട്ടുണ്ട്...! എന്നിട്ടും നാം...?

"വിജ്ഞാനസാരഥിർയ്യസ്തു മനഃപ്രഗ്രഹവാൻ നരഃ

സോവദ്ധ്വാന : പാരം ആപ്നോതി തദിഷ്ണോ: പരമം പദം".

വിവേകബുദ്ധിയാകുന്ന സാരഥിയോടും മനോനിയന്ത്രണത്തോടും അന്തഃകരണശുദ്ധുയോടുംകൂടിയ വിദ്വാൻ (യോഗി) സംസാരഗതിയുടെ (ഇപപഞ്ചജീവിതം) അപ്പുറത്ത് എത്തും...!

ഏതുതരത്തിലുള്ള പീഡനവും തികഞ്ഞ സഹിഷ്ണുതയോടെ ഏറ്റുവാങ്ങാനും ക്ഷമിക്കാനുമുള്ള സർവ്വസഹയുടെ അന്യാദൃശമായ സിദ്ധിയാണ് കുരിശിൽ കിടന്ന് പിടയുമ്പോഴും പാപികളോട് പൊറുക്കാൻ ഈശോയ്ക്ക് കഴിഞ്ഞത്. പാപം മാനുഷികവും ക്ഷമ ദൈവീകവുമാണല്ലോ.. തെറ്റുകൾക്ക് മാപ്പ് നൽകുന്നവൻ മാനസികവും ശാരീരികവുമായ നേട്ടങ്ങൾ കൊയ്യും. തീർച്ച.

പ്രീയ ബഹുമാനപ്പെട്ട സന്യസ്ഥരെ, ഞങ്ങളോട് ക്ഷമിക്കുക.. നിങ്ങൾക്ക് തമ്പുരാൻ വചനത്തിന്റെ ശക്തി തന്നിട്ടുണ്ടല്ലോ...! "നിന്നെ പ്രതി ഞങ്ങൾ ദിവസം മുഴുവൻ വധിക്കപ്പെടുന്നു; കൊലയ്ക്കുള്ള ആടുകളെപ്പോലെ കരുതപ്പെടുകയും ചെയ്യുന്നു. നമ്മെ സ്നേഹിച്ചവൻ മുഖാന്തരം ഇവയിലെല്ലാം നാം പൂർണ്ണവിജയം വരിക്കുന്നു. എന്തെന്നാൽ, മരണത്തിനോ ജീവനോ ദൂതന്മാർക്കോ അധികാരങ്ങൾക്കോ ഇക്കാലത്തുള്ളവയ്ക്കോ വരാനിരിക്കുന്നവയ്ക്കോ ശക്തികൾക്കോ ഉയരത്തിനോ ആഴത്തിനോ മറ്റേതെങ്കിലും സൃഷ്ടിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിലൂടെയുള്ള ദൈവസ്നേഹത്തിൽനിന്നു നമ്മെ വേർപെടുത്താൻ കഴിയുകയില്ല...." (റോമാ 8).

എല്ലാ യുദ്ധവും അവസാനിച്ചപ്പോൾ ധർമ്മത്തിൽ നിന്ന് അണുവിട ചലിക്കാത്ത ധർമ്മപുത്രർ പോലും അനുഭവിച്ച ദുഃഖം എത്ര ഭയാനകം...! ധാർമ്മികബോധം കുരുതികൊടുത്തവരാണ് നാമെങ്കിൽ നമ്മുടെ അവസ്ഥ എത്ര ഭീകരമായിരിക്കും...! മഹാസൂര്യനായ ക്രിസ്തുവിന്റെ പ്രകാശം പരത്താൻ ആ മിന്നാമിനുങ്ങുകളുടെ ചിറകുകൾ അരിയാതിരിക്കുക...! അവർ നൽകുന്ന നന്മയുടെ പാഠങ്ങൾ നാളെയുടെ നിലനിൽപ്പിന് ഉപകരിക്കുമാറാകട്ടെ.

# കുമ്പസാരക്കൂട്ടിൽ തിരിച്ചറിയുന്ന ദൈവസ്നേഹം



ഏഞ്ചൽ മേരി സി.ഡി.

പരിധി നിർണ്ണയിക്കാനാകാത്ത ജീവിതത്തിന്റെ പരിമിതികൾക്കപ്പുറം ചിന്തയില്ലാത്ത മനുഷ്യക്കോലങ്ങളുടെ പ്രഹസനമായി ചില വേഷങ്ങൾ ആടിത്തീർക്കുന്നു. ജാതിയും മതവും ഒരു ബന്ധനമല്ലെന്ന് ഉറക്കെപ്പറയുന്ന കേരള മണ്ണിന്റെ അങ്ങോളമിങ്ങോളം എന്തേ ശീതയുദ്ധങ്ങൾ ഇന്നും നിലനിൽക്കുന്നു; വില നിർണ്ണയിക്കാൻ അർഹതയില്ലാത്തവയ്ക്ക് വേണ്ടി.

അനുരൂപമല്ലാത്ത ചുറ്റുപാടിൽ, യുവത്വകാലത്തിനുള്ളിലെ മദ്ധ്യവയസ്കയാണ് ഞാൻ. അടച്ചിട്ട മുറിയ്ക്കുള്ളിലോ, നിരത്തിവച്ച പ്രത്യയ ശാസ്ത്രങ്ങൾക്കു കീഴിലോ പെടാതെ സ്വതന്ത്രമായി ചിന്തിക്കാനും ബോധപൂർവ്വം സാഹചര്യങ്ങൾ കൈകാര്യം ചെയ്യാനും മാതാപിതാക്കൾ പഠിപ്പിച്ച പെൺകുട്ടി, അങ്ങനെയെങ്കിൽ, ഞാൻ പിച്ചവച്ചു പഠിച്ച എന്റെ സഭയെ, സമൂഹം കുറ്റം വിധിക്കുമ്പോഴും, ഒരു വൈദീകന്റെ പേരിൽ ബ്രഹ്മചര്യത്തിനു വിലയിടുമ്പോഴും, അസഭ്യവചനം കൊണ്ട് വാക്കുകൾ അലങ്കരിക്കുമ്പോഴും പ്രതികരിക്കാതിരിക്കാൻ സാധിക്കില്ല എനിക്ക്.

"എന്റെ അഭിഷിക്തനെ തൊട്ടുപോകരുത്, എന്റെ പ്രവാചകർക്ക് ഒരുപദ്രവവും ചെയ്യരുതെന്ന് അവിടുന്നാജ്ഞാപിക്കുന്നു" (സങ്കീ. 105:15)

ശുശ്രൂഷാ പൗരോഹിത്യത്തിന്റെ മേൽപ്പരപ്പിൽ വൈദീക വൃത്തിക്കായി വീടും കുടുംബവും വിട്ട് കൂട്ടായ്മകളിലേക്ക് വരുന്ന 550000 പരം വൈദികരും 900000 സമർപ്പിതരും ജീവിക്കുന്ന ഈ ലോകത്ത് ആർക്കെക്കയോ വരുന്ന പാകപിഴവിനെ എന്തിന് ഒരു സമൂഹത്തിന് മുഴുവൻ അടിച്ചേൽപ്പിക്കണം. പാതകം ചെയ്യുന്നവൻ പാപിയെങ്കിൽ അവനെ മാത്രം പഴിക്കുന്നതല്ലേ മാന്യത. പാപം ചെയ്യാത്തവനായ യേശുതമ്പുരാൻ തന്റെ സഹനത്തോട് ചേർത്ത് നടത്തിയ കുരിശുയാത്രയിൽ, ആ അമ്പതു നാളുകളിൽ യാത്ര ചെയ്യുമ്പോൾ, ചെയ്യാത്ത തെറ്റിന്റെ പേരിൽ എത്രയോ വൈദികർ പാതകം ഏറ്റെടുക്കുന്നു. വഴിയോരങ്ങളിലും, ദൈവാലയത്തിനുള്ളിലും അനേകരുടെ പരിഹാസത്തിന് പാത്രീഭൂതരാകുന്നു.

ലോകത്ത് തെറ്റിലേക്ക് വീഴുന്നവർ ഏറെയാണ്. മനഃസാക്ഷിയെ ചോദ്യം ചെയ്യാൻ പോലും സമ്മതിക്കാതെ, പ്രലോഭനകരമായി പെരുമാറുന്ന സാഹചര്യങ്ങളുടെ ചുറ്റുമാണ് ഓരോ മനുഷ്യനും. ഒരിക്കൽ ആറു വയസുമാത്രമുള്ള തന്റെ മകളോട് അപ്പൻ പറഞ്ഞു "മോളേ വികാരി അച്ചൻ പ്രാർത്ഥിക്കാൻ വരുമ്പോൾ, കസേരയിൽ നിന്ന് എഴുന്നേറ്റ് ഈശോ മിശിഹായ്ക്ക് സ്തുതിയായിരിക്കട്ടെ എന്ന് പറയണം" എന്ന്. അതെ, ബ്രഹ്മചര്യം ആദരിക്കപ്പെടണം. വീട്ടിലെ മാതാപിതാക്കളിൽ നിന്ന് തുടങ്ങുന്ന അദ്ധ്യാപന പ്രക്രിയ ത്രിത്വ സ്തുതിയിലും, പ്രാർത്ഥനാ മഞ്ചരികളിലും മാത്രമായി ഒതുങ്ങാതെ പെരുമാറ്റ രീതികളിലും സംസ്കാര രൂപപ്പെടലിലും വ്യാപരിക്കണം. വിശാലമായ ലോകത്തിന്റെ ഇടവഴികൾ നിഗൂഢമാണെന്നറിഞ്ഞിട്ടും പാമ്പിന്റെ കൂർമ്മതയോടെ പിൻതലമുറയെ പിടിച്ചു നിർത്താൻ പഠിപ്പിക്കാത്തതാണ് ഇന്നത്തെ സമൂഹം ചെയ്യുന്ന തെറ്റ്. അവിടെ ന്യായീകരണത്തിന് സ്ഥാനമില്ല.

മറ്റൊരു തലത്തിൽ നിന്ന് ചിന്തിച്ചാൽ പഠിപ്പിക്കേണ്ടവയും, പഠിക്കേണ്ടവയും മനസിലാകാതെ, സമൂഹത്തിലേക്ക് വിരൽ ചൂണ്ടുന്നവർ തങ്ങൾക്ക് നേരേ തിരിയുന്ന വിരലുകളോട്, തങ്ങളെപ്പറ്റി എന്ത് ഉത്തരം പറയും എന്ന ചോദ്യം ഏറെ പ്രസക്തമാണ്. കാരണം

"കോഴിക്കോട് ഒരപ്പൻ മകളെ പീഡിപ്പിച്ചു
എന്ന് കേട്ടയുടൻ സ്വന്തം അപ്പനെ
വെറുക്കുന്ന" തലമുറയല്ല നമ്മുടേത്.

പിന്നെന്തിന് നമുക്ക് ചുറ്റുമുള്ളവയെ, കാരണം കൂടാതെ നാം പഴിക്കണം.

ഒരു ഉത്തമ കത്തോലിക്കാ കുടുംബത്തിൽ ജനിച്ചുവളർന്ന ഒരു പെൺകുട്ടി എന്ന നിലയിൽ വൈദീക വൃത്തിയെ ഞാൻ ഏറെ ആദരിക്കുന്നു. കഴിഞ്ഞ ഏഴ് വർഷക്കാലമായി എന്നെ ആത്മീയമായി പരിപാലിക്കുന്ന ഒരു ആത്മീയ പിതാവ് എനിക്കുണ്ട്. അദ്ദേഹം എന്റെ കുമ്പസാരക്കാരനാണ്. ഈ കാലങ്ങൾക്കിടയിൽ ഞാൻ നടത്തിയ അനേകം കുമ്പസാരങ്ങളിലും പ്രാർത്ഥന



# വൈദികർക്കു വേണ്ടി ഒരു കുരിശിന്റെ വഴി



**ഫാ. ജയ്സൺ കുന്നേൽ MCBS**

ഈശോയുടെ കാൽവരി യാത്രയെ അനുഗമിക്കാനായി സഭ സവിശേഷമായി നമ്മെ വിളിക്കുന്ന സമയമാണ് നോമ്പുകാലം. നിത്യപുരോഹിതനായ ഈശോയുടെ സഹനങ്ങളെ കുരിശു യാത്രയിൽ നമ്മൾ അനുഗമിക്കുമ്പോൾ എല്ലാ പുരോഹിതന്മാർക്കു വേണ്ടി പ്രാർത്ഥിക്കുക എന്നത് അനിവാര്യതയും നമ്മുടെ കടമയുമാകുന്നു. കുരിശിന്റെ നിണമണിഞ്ഞ, കനൽവഴി തീർക്കുന്ന ഈ യാത്രയിൽ ശുശ്രൂഷാ പൗരോഹിത്യത്തിലേക്കുയർത്തപ്പെട്ട എല്ലാ പുരോഹിതർക്കു വേണ്ടി കാൽവരി നാഥനോടു പ്രാർത്ഥിക്കാം.

എന്തുകൊണ്ടു പുരോഹിതർക്കു വേണ്ടി പ്രാർത്ഥിക്കണം ഈശോസഭാ വൈദീകനായ ഫാ. ജോൺ ഹാർഡോൺ പുരോഹിതർക്കു വേണ്ടി പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകത ഓർമ്മിപ്പിക്കുന്നു:

''30 വർഷം വൈദീക വിദ്യാർത്ഥികളെയും വൈദീകരെയും പഠിപ്പിച്ചതിന്റെ, അവരോടൊത്തു താമസിച്ചതിന്റെ, അധ്വാനിച്ചതിന്റെ, അവരെ സ്നേഹിച്ചതിന്റെ, അവർക്കു വേണ്ടി സഹിച്ചതിന്റെ വെളിച്ചത്തിൽ ഞാൻ പറയുന്നു കത്തോലിക്കാ പൗരോഹിത്യത്തിനു പ്രാർത്ഥനയും പരിത്യാഗവും കാൽവരിയിലെ ബലിയർപ്പണം തൊട്ടെ ആവശ്യമാണ്. ഒരു തെറ്റിന്റെ അനന്തരഫലമായി വരുന്ന പരിഹാസത്തിന്റെ കനത്ത മരക്കുരിശു വിമർശനങ്ങളുടെ ആണികുത്തുകളും ഏറ്റവാങ്ങാൻ നിർബന്ധിതരാകുന്ന വൈദീകനെ മനസ്സിലാക്കാൻ ആർക്കു കഴിയും? പിശാചിന്റെ ഈ ഭൂമിയിലെ പ്രഥമ ഇര മറ്റാരുമല്ല അതു കത്തോലിക്കാ പുരോഹിതനാണ്. പുരോഹിതനു ദൈവത്തെ വേണം, അവന്റെ കൃപയില്ലാതെ പൗരോഹിത്യം പുണ്യപൂർണ്ണതയിൽ എത്തുകയില്ല. എന്തിനു വേണ്ടിയാണ് പുരോഹിതർക്കു വേണ്ടി പ്രാർത്ഥിക്കുന്നതെന്നു നിങ്ങൾ ചോദിച്ചേക്കാം. പുരോഹിതന്മാർക്കും മെത്രാൻമാർക്കു വേണ്ടി നമ്മൾ പ്രാർത്ഥിക്കണം. അപ്പസ്തോലിക കാലം മുതലുള്ള ഒരു പാരമ്പര്യമാണത്. അതു ദൈവീകമായ ഒരു ഉത്തരവാദിത്വമാണ്.

**ഒന്നാം സ്ഥലം: ഈശോ മിശിഹാ മരണത്തിനു വിധിക്കപ്പെടുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ഈശോ നിഷ്കളങ്കനായി പീലാത്തോസിന്റെ മുമ്പിൽ നിൽക്കുന്നു എന്നിട്ടും പീലാത്തോസ് ഈശോയ്ക്കു മരണശിക്ഷ വിധിക്കുന്നു. പരിശുദ്ധനായ ദൈവത്തിന്റെ കുഞ്ഞാട് നിശബ്ദനായി കൊലക്കളത്തിലേക്കു നീങ്ങുന്നു. രക്ഷാകര ദൗത്യം മാത്രമേ അവന്റെ കൺമുമ്പിലുള്ളു, അതിനു നൽകേണ്ട വില അവൻ കണകാക്കുന്നില്ല.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, നിന്റെ സഭയെ മുറിപ്പെടുത്തുന്ന തെറ്റായ ശീലങ്ങളിൽ നിന്നും തീരുമാനങ്ങളിൽ നിന്നും പുരോഹിതന്മാരെ സംരക്ഷിക്കണമേ. പീലാത്തോസിനെ പോലെ കൈ കഴുകി ഞങ്ങളുടെ ഉത്തരവാദിത്വങ്ങളിൽ നിന്നു ഒഴിഞ്ഞുമാറാൻ ഞങ്ങളെ അനുവദിക്കരുതേ, എല്ലാ പുരോഹിതന്മാർക്കു വേണ്ട വൈദീക ശക്തിക്കായി ഞങ്ങൾ പ്രാർത്ഥിക്കുന്നു. നിന്റെ സഭയിൽ വിശുദ്ധമായി ശുശ്രൂഷ ചെയ്യാൻ വൈദീകർക്കു കൃപ നൽകണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

---

യോടെ കണ്ണുനീരോടെ എന്നെ കേൾക്കുകയും എനിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്ന ഒരു വൈദീകൻ. അദ്ദേഹത്തേപ്പോലെ വിശുദ്ധരായ നൂറുകണക്കിന് വൈദികരെ നിസംശയം ആദരിക്കുവാൻ എനിക്ക് സാധിക്കും. എനിക്കു മുമ്പിൽ വന്നുനിൽക്കുന്നവർ ആരോ ആയിക്കൊള്ളട്ടെ, കൊള്ളേണ്ടവയെ ഉൾകൊള്ളാനും തള്ളേണ്ടവയെ നിസംശയം തള്ളിക്കളയാനും എനിക്ക് ചങ്കുറപ്പുണ്ട്. ഈ ഉറപ്പ് ഈ ചങ്കൂറ്റം എന്നെ പഠിപ്പിച്ചതും എന്റെ സഭയാണ്. കരുണ മാത്രം കനിയുന്ന ദൈവം തമ്പുരാന്റെ മുമ്പിൽ ആഗ്രഹത്തോടെ സ്വീകരിക്കുന്ന ഓരോ വിശുദ്ധ കുർബാനയും എനിക്ക് പ്രേരകശക്തിയായി നിലനിൽക്കുന്നു.

യുവത്വത്തിന്റെ ഈ ചുറ്റുപാടിൽ, യുവജന ശുശ്രൂഷയിൽ പൂർണ്ണമായി പങ്കുകാരിയാകുന്ന ഒരു വ്യക്തി എന്ന നിലയിൽ, യുവജന സഭ വൈദികര ആദരിക്കുന്നു, ബഹുമാനിക്കുന്നു. അതിന് വിപരീതമായി എന്ത് സംഭവിച്ചാലും, മാറ്റി നിർത്തേണ്ടവയെ സങ്കോചനം കൂടാതെ മാറ്റി നിർത്തുവാനുള്ള പ്രേരണ നമുക്ക് മുമ്പേ നടന്നു പോയവർ പരിശീലിപ്പിച്ചിട്ടുണ്ട്. യുവജനങ്ങളുടെ പ്രാർത്ഥനയിൽ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നവരെ ഓർക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഒപ്പം ഓരോ വിശുദ്ധ കുർബാനയിലും വൈദീകർക്കുവേണ്ടി പ്രാർത്ഥിക്കുകയും, ഓരോ പരിശുദ്ധ ബലിയിലും അവരെ ഒരുക്കമുള്ളവരാക്കണമെ എന്ന് യാചിക്കുകയും ചെയ്യുന്നു.

“കർത്താവേ, സകല വൈദീകരെയും പ്രാപ്തിയുള്ള അജപാലകരാക്കി തീർക്കുകയും തന്റെ സമാധാനവും സഹായവും അവർക്ക് ഭൂഷണമായി നൽകുകയും ചെയ്യണമെ. തന്മൂലം അവർ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കുന്നവരും മാദ്ധ്യസ്ഥം വഹിക്കുന്നവരുമായി തീരേണമേ”.

**രണ്ടാം സ്ഥലം: ഈശോ മിശിഹാ കുരിശു ചുമക്കുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ഈശോ ക്ഷീണിതനും ദുർബലനുമാണ് എന്നിട്ടും കാൽവരിയിലേക്കുള്ള യാത്രയിൽ വലിയ കുരിശു അവന്റെ ചുമലിൽ നൽകുന്നു. സ്നേഹം അവനെ കുരിശു വഹിക്കാൻ നിർബന്ധിക്കുന്നു, ശക്തി നൽകുന്നു. ഈശോ ചുമലിൽ താങ്ങിയ കുരിശിനേക്കാൾ വലുതായിരുന്നു മനുഷ്യ മക്കളോടുള്ള അവിടുത്തെ സ്നേഹം.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, അനുദിന ജീവിതത്തിന്റെ ഉത്തരവാദിത്വങ്ങൾ നിർവ്വഹിച്ചു ക്ഷീണിച്ചവശരായ പുരോഹിതരെയും ഞങ്ങളെയും നീ സഹായിക്കണമേ. ഈശോയെ നിന്റെ പരിശുദ്ധ ഹൃദയത്തിൽ നിന്നു പ്രഭവിക്കുന്ന സ്നേഹത്താൽ വിശുദ്ധിയിൽ എല്ലാ പുരോഹിതരെയും കാക്കണമേ, ഈശോയെ നിന്റെ ഹൃദയത്തിൽ നിന്നു എല്ലാ വൈദീകരിലേക്കും സ്നേഹവും കരുണയും സമാധാനവും നിരന്തരം പ്രവഹിക്കട്ടെ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**മൂന്നാം സ്ഥലം: ഈശോ മിശിഹാ ഒന്നാം പ്രാവശ്യം വീഴുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

കുരിശിന്റെ ഭാരത്താൽ ഈശോ നിലത്തു വീഴുന്നു. മനുഷ്യ മക്കളോടുള്ള സ്നേഹത്താൽ അവൻ വീണ്ടും എഴുന്നേൽക്കുന്നു. ഈശോയുടെ ഹൃദയം അവന്റെ ദൗത്യത്തിൽ ഉറച്ചിരിക്കുന്നു, എന്നാൽ അവന്റെ ശരീരം പടയാളികൾ തല്ലിത്തകർത്തിരിക്കുന്നു, ദുർബലമായ ചുവടുകൾകൊണ്ട് ദൈവഹിതം നിറവേറ്റാൻ ഈശോ മുമ്പോട്ടു നീങ്ങുന്നു.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, എഴുന്നേൽക്കാൻ സാധിക്കാത്ത വിധം സഹനങ്ങളുടെ ഭാരത്താൽ വീഴുന്ന ഞങ്ങളുടെ പുരോഹിതരെ നിന്റെ കാരുണ്യത്താൽ മുന്നോട്ടു നയിക്കണമേ. നിന്നെ അചഞ്ചലമായി അനുഗമിക്കും എന്ന് അവർ തിരുപ്പട്ട സ്വീകരണ ദിനം ഏറ്റു പറഞ്ഞ വിശ്വസപ്രഖ്യാപനത്തിൽ മരണം വരെ വിശ്വസ്തരായിരിക്കാൻ അവരെ സഹായിക്കണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**നാലാം സ്ഥലം: ഈശോ വഴിയിൽ വച്ചു തന്റെ മാതാവിനെ കാണുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

പരിശുദ്ധ കന്യകാമറിയം നിഴൽ പോലെ ഈശോയോടൊപ്പം എപ്പോഴും ഉണ്ട്. പ്രത്യേകിച്ച് അവന്റെ കുരിശു യാത്രയുടെ കഠിനമായ നിമിഷങ്ങളിൽ. അവളുടെ മാതൃസ്നേഹം സഹനത്തിന്റെ പാതയിൽ അവന്റെ ഓരോ ചുവടിനും ശക്തിയേകുന്നു. അമ്മയുടെയും മകന്റെയും ഹൃദയങ്ങൾ ദൈവഹിതം നിറവേറ്റുന്നതിൽ ഐക്യപ്പെട്ടിരിക്കുന്നു.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, ജീവിതത്തിന്റെ ഇരുളടഞ്ഞ വഴികളിൽ പുരോഹിതർ യാത്ര ചെയ്യുമ്പോൾ നീ അവരെ അനുഗമിക്കണമേ. സഹിക്കുന്ന മനുഷ്യരോടു അനുകമ്പയും ക്ഷമയും അവരിൽ ഉണർത്തണമേ. സഹനത്തിന്റെ മണിക്കൂറിൽ പരിശുദ്ധ അമ്മയുടെ സാന്നിധ്യം അവർക്കു ശക്തി പകരട്ടെ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**അഞ്ചാം സ്ഥലം: ശിമയോൻ ഈശോയെ സഹായിക്കുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ആൾക്കൂട്ടത്തിൽ ഒരുവനായി ശിമയോൻ ഭീകരമായ ആ കാഴ്ച നിരീക്ഷിക്കുകയായിരുന്നു. രക്ഷണീയ കർമ്മത്തിൽ പങ്കാളിയാകാൻ അവനു താൽപര്യമില്ലായിരുന്നു. പക്ഷേ സഹായത്തിനായി അവൻ വിളിക്കപ്പെട്ടു. സഹിക്കുന്ന ഈശോയുമായുള്ള കൂടിക്കാഴ്ച അവന്റെ ഹൃദയത്തെ മാറ്റിമറിച്ചു. വഴിപോക്കനു രക്ഷയുടെ കുരിശു വഹിക്കാൻ ഭാഗ്യം കൈവരുന്നു. എത്രയോ മഹോന്നതമായ ഭാഗ്യം.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, സഹായം ആവശ്യമുള്ളവരെ, സഹിക്കുന്നവരെ സഹായിക്കാൻ ശിമയോനെപ്പോലെ വൈദീകരെ നീ ശക്തരാക്കേണമേ. ഭയമോ, നിസ്സംഗതയോ കൂടാതെ സഹിക്കുന്ന മനുഷ്യരിൽ ഈശോയുടെ തിരുമുഖം ദർശിക്കാൻ പുരോഹിതർക്കു കൃപ നൽകണമേ. മൗലീക സുകൃതങ്ങളായ വിവേകം, നീതി, സ്ഥിരത, ധൈര്യം എന്നിവകൊണ്ടു വൈദീകരെ നിറയ്ക്കണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**ആറാം സ്ഥലം: വെറോനിക്കാ മിശിഹായുടെ തിരുമുഖം തുടയ്ക്കുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

തീവ്ര സഹനത്തിന്റെ മൂർദ്ധന്യത്തിൽ ഭക്തയായ വെറോനിക്കാ ഈശോയെ സഹായിക്കാനെത്തുന്നു, അനുകമ്പയോടെ ഈശോയുടെ വേദനയിൽ പങ്കു ചേരുന്നു. അവൾ വേദനിക്കുന്ന ഈശോയുടെ ഹൃദയം സമാശ്വസിപ്പിക്കുന്നു. വേദനയുടെ പാരമ്യത്തിലും പരിശുദ്ധ സ്നേഹം ആശ്വസിപ്പിക്കാനെത്തുന്നു.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, ദൈവകാരുണ്യത്തിന്റെ പ്രതിരൂപങ്ങളാകാൻ പുരോഹിതരെ അനുഗ്രഹിക്കണമേ. ജീവിതയാത്രയിൽ തളർന്നു വീഴുന്ന മനുഷ്യമക്കൾക്കു കാരുണ്യത്തിന്റെ കരം നീട്ടികൊടുക്കാൻ വൈദീകരെ നീ ശക്തരാക്കണമേ. ജീവിത ദു:ഖങ്ങളുടെ

വേലിയേറ്റങ്ങളിൽ നിന്റെ സ്നേഹം അവരെ പരിപാലിക്കട്ടെ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**ഏഴാം സ്ഥലം: ഈശോ മിശിഹാ രണ്ടാം പ്രാവശ്യം വീഴുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ഈശോ കുരിശുമായി വീണ്ടും നിലത്തു വീഴുന്നു, ഇത്തവണ വീഴ്ച കുറച്ചു കൂടി കാഠിന്യമേറിയതാണ്. അവൻ എഴുന്നേൽക്കാൻ പരിശ്രമിക്കുന്നു, പക്ഷേ ശാരീരിക ക്ഷീണത്താൽ അവൻ വീണ്ടും തളർന്നു വീഴുന്നു. കുരിശുമായി വീണ്ടും അവൻ എഴുന്നേൽക്കുന്നു അവന്റെ പരിശുദ്ധ ഹൃദയം ദൈവസ്നേഹത്തിന്റെ തീക്ഷ്ണതയാൽ വിഴുങ്ങപ്പെട്ടിരിക്കുന്നു. ഈശോ വന്നതു പാപികളെ രക്ഷിക്കാനാണ്.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, നിരുത്സാഹപ്പെടുത്തലിന്റെയും ശകാരത്തിന്റെയും മുറവിളികൾ ഉയരുമ്പോൾ പ്രത്യാശയോടെ പ്രതികരിക്കാൻ വൈദീകരെ അനുഗ്രഹിക്കണമേ. പാപസാഹര്യങ്ങളിൽ സ്വയം നിന്നു അകന്നുനിൽക്കുവാനും ദൈവസ്നേഹ തീക്ഷ്ണതയാൽ പൗരോഹിത്യ ധർമ്മങ്ങൾ നിർവ്വഹിക്കുവാനും അവർക്കു കൃപ നൽകണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**എട്ടാം സ്ഥലം: ഈശോ മിശിഹാ ജറുസലേം നഗരിയിലെ സ്ത്രീകളെ ആശ്വസിപ്പിക്കുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

കഠിന വേദനകളുടെ നടുവിലും കാൽവരിയിലേക്കുള്ള യാത്രയിൽ ഈശോ ജറുസലേം നഗരിയിലെ സ്ത്രീകളെ ആശ്വസിപ്പിക്കുന്നു. മറ്റുള്ളവരുടെ വേദനകളിൽ സ്വന്തം ദുഃഖം മറന്നു പോകുന്ന ദൈവപുത്രൻ. കുരിശു യാത്രയിൽ ഈശോ സംസാരിക്കുന്നതു വിലപിക്കുന്ന ഈ സ്ത്രീകളോടാണ്. അതും സമാശ്വാസത്തിന്റെ വചനങ്ങൾ.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, സ്വകാര്യ സങ്കടങ്ങളുടെ ഇടയിൽ, മറ്റുള്ളവരുടെ ദുഃഖവും കണ്ണീരും കാണുവാനും അവരെ ഹൃദയം തുറന്നു സമാശ്വസിപ്പിക്കാനും വൈദീകരെ നീ സഹായിക്കണമേ. വിലപിക്കുന്ന ജനങ്ങളെ വഴിയരുകിൽ അനാഥരാക്കി കടന്നു പോകാൻ ഈശോയെ വൈദീകരെ നീ അനുവദിക്കരുതേ. ആവശ്യനേരങ്ങളിൽ സമാശ്വാസത്തിന്റെയും പ്രോത്സാഹനത്തിന്റെയും വാക്കുകൾ അവരുടെ അധരങ്ങളിൽ നീ നിക്ഷേപിക്കണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**ഒൻപതാം സ്ഥലം: ഈശോ മിശിഹാ മൂന്നാം പ്രാവശ്യം വീഴുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

കുരിശു യാത്ര അവസാനിക്കാറായി ഈശോ മൂന്നാമതും നിലംപതിക്കുന്നു. അവൻ എഴുന്നേൽക്കുവാൻ അവസാന ശ്രമം നടത്തുന്നു, ലക്ഷ്യസ്ഥാനം അവന്റെ കൺമുമ്പിലുണ്ട് പക്ഷേ ശരീരം തീർത്തും ബലഹീനമാണ്, എന്നാലും സഹനത്തിന്റെ പാനപാത്രം കുടിക്കാതെ പറ്റില്ലല്ലോ.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, ജീവിതത്തിലെ കുരിശുകളോന്നും പുരോഹിത ധർമ്മത്തിൽ നിന്നു പുരോഹിതരുടെ ദൃഷ്ടി അകലുവാൻ ഇടയാക്കല്ലേ. സ്വന്തം കഴിവിൽ ആശ്രയിക്കാതെ ക്രിസ്തുവിന്റെ ശക്തിയിൽ പൂർണ്ണമായി ആശ്രയിച്ചു ദൈവീക പരിപാലനയുടെ ചിറകിൽ സഞ്ചരിക്കാൻ വൈദികരെ നീ പരിശീലിപ്പിക്കണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**പത്താം സ്ഥലം: ദിവ്യരക്ഷകന്റെ വസ്ത്രങ്ങൾ ഉരിഞ്ഞെടുക്കുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ഈശോയ്ക്കു കാൽവരിയിൽ സ്വന്തം വസ്ത്രം പോലും നഷ്ടപ്പെടുന്നു. നമ്മോടുള്ള സ്നേഹത്താൽ നമ്മുടെ അപമാനം അവൻ സ്വയം കുരിശിൽ ഏറ്റെടുക്കുന്നു. അവൻ നിശബ്ദനായി എല്ലാം സഹിക്കുന്നു.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, നിന്റെ നഗ്നത ഞങ്ങളുടെ അപമാനം മറയ്ക്കുന്നു. നിന്റെ തിരുരക്തം ഞങ്ങളുടെ രക്ഷയ്ക്കു വേണ്ടിയുള്ള അനശ്വരമായ വസ്ത്രമായി. ഞങ്ങൾ വാക്കുകളാലും സംസാരത്താലും പ്രവർത്തിയാലും മറ്റുള്ളവരെ മുറിപ്പെടുത്തുമ്പോൾ നിന്റെ നഗ്നത ഞങ്ങൾ അനാവൃതമാക്കുകയാണല്ലോ ചെയ്യുന്നത്. ഈശോയെ ആത്മീയ ദാരിദ്രത്തിന്റെയും ജീവിത ലാളിത്യത്തിന്റെയും പരിശുദ്ധിയുടെയും പരിമിളം പുരോഹിതരിൽ നീ നിറയ്ക്കുന്നമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**പതിനൊന്നാം സ്ഥലം: ഈശോമിശിഹാ കുരിശിൽ തറയ്ക്കപ്പെടുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ഈശോയുടെ പരിശുദ്ധമായ കരങ്ങളും കാലുകളും കുരിശോടു ചേർത്തു തറയ്ക്കുമ്പോൾ ആ വേദന മനുഷ്യ രക്ഷക്കായി പിതാവിനു അവൻ സമർപ്പിക്കുന്നു. മനുഷ്യ പാപങ്ങളുടെ തുറന്ന ഓർമ്മപ്പെടുത്തലായി കുരിശിലെ ഈശോ മാറുന്നു. ദൈവസ്നേഹജ്വാലയിൽ പാപങ്ങൾ അവൻ മറക്കുന്നു.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, അങ്ങു ലോകത്തെ അത്യധികം സ്നേഹിച്ചതിനാൽ നീ ഞങ്ങളെ

രക്ഷിച്ചു, ഈശോയെ നിന്റെ അവർണ്ണനീയമായ ഈ കൃപകൾക്കു ഞങ്ങൾ എങ്ങനെയാണു നന്ദി പറയുക? ഈശോയെ നിന്നെ പോലെ ദൈവസ്നേഹത്തിന്റെ മരക്കുരിശിൽ കരങ്ങൾ വിരിച്ചു പിടിച്ചു സഭയിൽ കാരുണ്യത്തിന്റെ അനുഗ്രഹ മഴ പെയ്യിക്കാൻ വൈദീകരെ നീ സഹായിക്കണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**പന്ത്രണ്ടാം സ്ഥലം: ഈശോ മിശിഹാ കുരിശിൻമേൽ തൂങ്ങിമരിക്കുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

എല്ലാം പൂർത്തിയായി. ഈശോ അത്യഗാധമായി സഹിച്ചു, കുരിശിൽ പൂർണ്ണമായും അവൻ പീഡനമേറ്റു അവൻ എല്ലാം ദൈവപിതാവിനു സമർപ്പിച്ചു: 'പിതാവേ അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ ഞാൻ സമർപ്പിക്കുന്നു.' ഈശോ മനഷ്യവംശത്തോടു കാരുണ്യം കാട്ടി, തന്നെ കുരിശിൽ തറച്ചവർക്കു പൂർണ്ണ ക്ഷമ നൽകി, നല്ല കള്ളനു പറുദീസാ വാഗ്ദാനം ചെയ്തു.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, അങ്ങു ക്ഷമിച്ചപോലെ ക്ഷമിക്കാൻ വൈദീകർക്കു കൃപ നൽകണമേ. ദൈവഹിതത്തിനു കീഴ് വഴങ്ങുവാനും 'പിതാവേ അങ്ങയുടെ കരങ്ങളിൽ എല്ലാം സമർപ്പിക്കുന്നു' നിന്റെ സ്വരം ജീവിതത്തിന്റെ ഓരോ വിനാഴികയിലും ശ്രവിക്കുവാനും പുരോഹിതരെ നീ സഹായിക്കണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**പതിമൂന്നാം സ്ഥലം: ഈശോ മിശിഹായുടെ മൃതദേഹം മാതാവിന്റെ മടിയിൽ കിടത്തുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ഈശോയുടെ മൃതദേഹം മാതാവിന്റെ മടിയിൽ, തന്റെ പ്രിയപുത്രന്റെ ജീവനറ്റ ശരീരം കരങ്ങളിൽ വഹിച്ചപ്പോൾ മറിയം അനുഭവിച്ച സങ്കടം ആർക്കു വിവരിക്കാൻ കഴിയും. ഈശോയ്ക്കു അന്തിമ ചുംബനം നൽകുമ്പോൾ ഹൃദയത്തിലൂടെ ഒരു വാൾ തുളച്ചുകയറും എന്ന ശിമയോന്റെ പ്രവചനം മറിയം ഓർമ്മിച്ചു കാണും, എങ്കിലും അവൾക്കു നിരാശയില്ല. മാതൃദു:ഖത്തിന്റെയും ദൈവ വിശ്വാസത്തിന്റെയും ഒരു തുള്ളി കണ്ണീർ മാത്രമേ അവൾ തൂകിയുള്ളു.

*പ്രാർത്ഥന*

നിത്യ പുരോഹിതനായ ഈശോയെ, അങ്ങയുടെ പ്രിയപ്പെട്ട അമ്മയോടുള്ള മാതൃ ഭക്തിയിലും സമർപ്പണത്തിലും വൈദീകരെ വളർത്തണമേ. പരിശുദ്ധ മറിയത്തെ പൗരോഹിത്യത്തിന്റെ അമ്മയായി തിരഞ്ഞെടുക്കുവാനും അവൾക്കു പൗരോഹിത്യത്തെ ഭരമേല്പിക്കുവാനും വൈദീകരെ ഒരുക്കണമേ. പരിശുദ്ധ മറിയത്തിന്റെ വിശുദ്ധിയുടെ മേലങ്കിക്കു കീഴിൽ അവരെ കാത്തുകൊള്ളേണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**പതിനാലാം സ്ഥലം: ഈശോ മിശിഹായുടെ മൃതദേഹം കല്ലറയിൽ സംസ്കരിക്കുന്നു**

ഈശോ മിശിഹായെ, ഞങ്ങൾ അങ്ങയെ കുമ്പിട്ടാരാധിക്കുന്നു: എന്തുകൊണ്ടെന്നാൽ വിശുദ്ധ കുരിശിനാൽ അങ്ങ് ലോകത്തെ വീണ്ടു രക്ഷിച്ചു.

ഈശോ മരിച്ചപ്പോൾ ഭൂകമ്പമുണ്ടായി ഭൂമിയെങ്ങും അന്ധകാരം നിറഞ്ഞു. ഇനി അവന്റെ ശരീരം സംസ്കരിക്കണം. ഈശോയുടെ കല്ലറ ഒരു രൂപാന്തരീകരണത്തിന്റെ സ്ഥലമാണ്. മരണത്തിനും പുതു ജീവനും ഇടയിലുള്ള സ്ഥലം. ഒരു പുതിയ ജീവൻ കുരിശു മരണത്തിലൂടെ ഈശോ തുറന്നു.

നിത്യ പുരോഹിതനായ ഈശോയെ, അന്ധകാരത്തിനും പ്രകാശത്തിനും, മരണത്തിനും ജീവനും ഇടയിലൂടെ ഞങ്ങൾ കടന്നു പോകുമ്പോൾ പലപ്പോഴും ഞങ്ങൾ നഷ്ടധൈര്യരാകുന്നു. ഈശോയെ സ്വയനിർമ്മിത കല്ലറകളിൽ നിന്നു പുറത്തു വരുവാനും അങ്ങയെ ധരിച്ച് പുതിയ വ്യക്തികളാകാനും എല്ലാ പുരോഹിതർക്കും കൃപ നൽകണമേ, വിശുദ്ധികരിക്കുന്ന ബലിപീഠത്തിൽ നിന്നു ശക്തി നേടി, വിശ്വാസികളെ ബലപ്പെടുത്തുവാൻ അവർക്കു കരുത്തുപകരണമേ.

കുരിശിൽ ബലിയായ ഈശോയെ, വൈദീകരോടു കരുണയായിരിക്കണമേ.

**വൈദീകർക്കു വേണ്ടിയുള്ള പ്രാർത്ഥന**

നിത്യ പുരോഹിതനായ ഈശോ, അങ്ങേ ദാസൻമാരായ വൈദികർക്ക് യാതൊരാപത്തും വരാതെ അങ്ങേ തിരു ഹൃദയത്തിൽ അഭയം നല്കണമേ. അങ്ങേ പരിശുദ്ധമായ ശരീരത്തെ ദിവസംതോറും എടുക്കുന്ന അവരുടെ അഭിഷിക്ത കരങ്ങളെ മലിനമാക്കാതെ കാക്കണമേ. അങ്ങേ വിലയേറിയ തിരുരക്തത്താൽ നനയുന്ന അവരുടെ നാവുകളെ നിർമ്മലമായി കാത്തുക്കൊള്ളണമേ. ശ്രേഷ്ഠമായ അങ്ങേ പൗരോഹിത്യത്തിന്റെ മഹനീയമുദ്ര പതിച്ചിരിയ്ക്കുന്ന അവരുടെ ഹൃദയങ്ങളെ ലോകവസ്തുക്കളിൽ നിന്ന് അകറ്റുകയും വിശുദ്ധമായി കാത്തുക്കൊള്ളുകയും ചെയ്യണമേ. അങ്ങേ ദിവ്യസ്നേഹം അവരെ ലോകതന്ത്രങ്ങളിൽ നിന്നു സംരക്ഷിക്കട്ടെ. അവരുടെ പ്രയത്നങ്ങൾ ഫലസമൃദ്ധമായി ഭവിക്കട്ടെ. അവരുടെ ശുശ്രൂഷ ലഭിക്കുന്നവർ ഇഹത്തിൽ അവരുടെ ആനന്ദവും ആശ്വാസവും പരത്തിൽ നിത്യസൗഭാഗ്യത്തിന്റെ മകുടവും ആയിത്തീരട്ടെ. ആമേൻ.

ലോകരക്ഷകനായ ഈശോ, അങ്ങേ പുരോഹിതരെയും വൈദിക ശുശ്രൂഷകരെയും ശുദ്ധികരിക്കേണമേ.

വൈദികരുടെ രാജ്ഞിയായ മറിയമേ, വൈദികർക്കു വേണ്ടി പ്രാർത്ഥിക്കണമേ.

1 സ്വർഗ്ഗസ്ഥനായ പിതാവേ....

1 നന്മ നിറഞ്ഞ മറിയം....

1 ത്രിത്വ സ്തുതി....

*കടപ്പാട് ലൈഫ് ഡേ ഓൺലൈൻ*

അനുസ്മരണ



# ലോറൻസ് മാർ എഫ്രേം മെത്രാപ്പോലീത്ത വിടപറഞ്ഞിട്ട് 20 വർഷം



പി. പൗലോസ്, എട്ടുകുറ്റി

മലങ്കര കത്തോലിക്കാ സഭയ്ക്ക് വിവിധ തലങ്ങളിൽ ശ്രദ്ധേയമായ ശുശ്രൂഷകൾ നിർവഹിച്ച് സഭാദ്ധ്യക്ഷന്മാരായിരുന്ന 2 മെത്രാപ്പോലീത്താമാരോടൊപ്പം ചേർന്നു നിന്ന് ശുശ്രൂഷകൾ നിർവഹിച്ച് സഭയെ ബലപ്പെടുത്തി നല്ല ഓർമ്മകൾ അവശേഷിപ്പിച്ച് ലോറൻസ് മാർ എഫ്രേം മെത്രാപ്പോലീത്ത നമ്മെ വിട്ടുപിരിഞ്ഞിട്ട് ഏപ്രിൽ 8-ാം തിയതി 20 വർഷം പിന്നിടുന്നു.

ലോകത്തിൽ അതിശീഘ്രം വളർന്നുകൊണ്ടിരിക്കുന്ന സഭയ്ക്ക് ഇന്നു കാണുന്ന തലത്തിലുള്ള വളർച്ചയും ശേഷിയും രൂപപ്പെട്ടതിൽ പല ഘടകങ്ങളുടെയും കൂടിച്ചേരലുണ്ട്. അതിൽ ഏറ്റവും പ്രധാനപ്പെട്ട ഘടകമാണ് സഭയെ നയിച്ച സഭാപിതാക്കന്മാരുടെ നിരന്തരമായ പ്രാർത്ഥനയും കഠിനാദ്ധ്വാനവും, മിതവ്യയവുമെല്ലാം. ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിനോടു ചേർന്നു നിന്നുള്ള ലോറൻസ് മാർ എഫ്രേം പിതാവിന്റെ ശുശ്രൂഷകളും സഭയെ ബലപ്പെടുത്തുന്നതിൽ ഏറെ സഹായിച്ചിട്ടുണ്ട്. വളരെ പരിമിതമായ അന്നത്തെ സാഹചര്യങ്ങളിൽ ഭാരതത്തിനകത്തും പുറത്തും സഭയ്ക്ക് വേരോട്ടമുണ്ടാക്കാൻ നിറപുഞ്ചിരിയുമായി അഹോരാത്രം അദ്ധ്വാനിച്ച ഗ്രിഗോറിയോസ് പിതാവിനോടൊപ്പം പിതാവ് സഭയെ നയിച്ച 41 വർഷക്കാലവും – ഒപ്പം നിന്നു സഹായിച്ച മാർ എഫ്രേം പിതാവും. 1953 മേയ് 14-ാം തിയതി മാർ ഗ്രിഗോറിയോസ് പിതാവിൽ നിന്നു തന്നെ വൈദീകപട്ടം സ്വീകരിക്കുകയും പിതാവിന്റെ സെക്രട്ടറിയായിട്ടായിരുന്നു ആദ്യശുശ്രൂഷയും. മെത്രാനായ ഗ്രിഗോറിയോസ് പിതാവ് ആദ്യമായി വൈദീകപട്ടം നൽകിയതും ലോറൻസ് മാർ എഫ്രേം പിതാവായ ലോറൻസ് തോട്ടം അച്ചനായിരുന്നു. ഗ്രിഗോറിയോസ് പിതാവിന്റെ സെക്രട്ടറിയായിരിക്കുമ്പോൾ തന്നെ മൈനർ സെമിനാരിയിൽ അദ്ധ്യാപകനുമായിരുന്നു. തുടർന്ന് മൈനർ സെമിനാരിയുടെ റെക്ടറും ആയി. തുടർന്ന് റോമിലെ ഉപരിപഠനം കഴിഞ്ഞ് തിരിച്ചെത്തി അതിരൂപതയുടെ ഹെൽത്ത് ഡയറക്ടറുടെ ചുമതലയേറ്റു. ആ കാലഘട്ടത്തിലാണ് ഗ്രിഗോറിയോസ് പിതാവിന്റെ വലിയ സ്വപ്നമായിരുന്ന പിരപ്പൻകോടുള്ള കുഷ്ഠരോഗ ശുശ്രൂഷാ കേന്ദ്രം ആരംഭിക്കുന്നത്. ഗ്രിഗോറിയോസ് പിതാവിന്റെ പ്രത്യേക താല്പര്യപ്രകാരം ആരംഭിച്ച പ്രസ്തുത സ്ഥാപനത്തിന്റെ സ്ഥാപക ഡയറക്ടറായിരുന്നു ലോറൻസ് മാർ എഫ്രേം പിതാവ്. പതിനായിരക്കണക്കിന് രോഗികൾക്കും കുടുംബങ്ങൾക്കും ആശ്വാസം നല്കിക്കൊണ്ട്

പ്രസ്തുത സ്ഥാപനം നാൾക്കുനാൾ വളർന്ന് ഒരു മെഡിക്കൽ കോളേജിന്റെ പ്രൗഢി യോടെ St. Johns Medical Village ആയി രൂപം പ്രാപിച്ച് തലയുയർത്തി നിൽക്കുന്നു. ഇന്നു കാണുന്ന തലത്തിൽ പ്രസ്തുത സ്ഥാപനം രൂപപ്പെട്ടതിൽ അത്യഭിവന്ദ്യ ബസേലി യോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ കഴിഞ്ഞ 10 വർഷത്തെ നിതാന്ത ജാഗ്ര തയും ഒരു പ്രധാന ഘടകമാണ്. ഈ സ്ഥാപനത്തിന്റെ ആരംഭദിശയിലെ മൂലധനം മാർ എഫ്രേം പിതാവിന്റെ പ്രാർത്ഥനയും കഠിനാദ്ധ്വാനവും കണ്ണുനീരും, വിയർപ്പുമാണ്. എല്ലാ ദിവസവും രാവിലെ വി. കുർബാന കഴിഞ്ഞു വന്നാലുടൻ പ്രഭാതഭക്ഷണത്തിനു മുമ്പ് ഒരു മണിക്കൂർ അവിടെ അഡ്മിറ്റ് ചെയ്തിരിക്കുന്ന രോഗികളോടൊപ്പം അവരുടെ വ്രണങ്ങൾ കഴുകി വൃത്തിയാക്കി വച്ചുകെട്ടി ആശ്വാസം പകരുക. പിന്നെ പ്രഭാതഭക്ഷ ണത്തിനു ശേഷം ഭവനങ്ങളിൽ കഴിയുന്ന രോഗികളുടെ അടുത്തേക്ക്. രോഗികൾക്ക് മരുന്ന ും, ഭക്ഷണത്തിനുള്ള സഹായവും എത്തിക്കുക. അത്താണിയില്ലാത്ത കുടുംബങ്ങൾക്ക് ഉപജീവനത്തിനുള്ള വകയെത്തിക്കുക. ഇത്തരത്തിലുള്ള ചെലവുകൾക്കും ദൈനംദിന ആവശ്യങ്ങൾക്കുമുള്ള വക കണ്ടെത്തുക. മുകളിൽ സൂചിപ്പിച്ചപോലെ നിരന്തരമായ പ്രാർത്ഥനയും കഠിനാദ്ധ്വാനവും കണ്ണുനീരും, വിയർപ്പും മിതവ്യയവുമാകുന്ന അടിസ്ഥാ നത്തിലും മാർ ഗ്രിഗോറിയോസ് പിതാവിന്റെ പാദസ്പർശം കൊണ്ട് അനുഗ്രഹിക്ക പ്പെട്ട ഭൂമിയിലുമാണ് നമ്മുടെ മെഡിക്കൽ വില്ലേജ് തലയുയർത്തി നിൽക്കുന്നത്. ലോറൻസ് മാർ എഫ്രേം പിതാവിന്റെ 14 വർഷത്തെ ശുശ്രൂഷ പ്രസ്തുത സ്ഥാപനത്തിനു ലഭിച്ചു. അതോടൊപ്പം കഴക്കൂട്ടം വൈദിക ജില്ല വികാരിയെ നിലയ്ക്കുള്ള ശുശ്രൂഷകളും.

തുടർന്ന് തമിഴ് മണ്ണിലേക്ക്. കന്യാകുമാരി ജില്ലയിലെ കിരാത്തൂർ ഇടവക വികാ രിയും തമിഴ്നാട്ടിലെ നമ്മുടെ സ്കൂളുകളുടെ കറസ്പോണ്ടന്റും ആയിട്ടുള്ള ശുശ്രൂഷ കൾ. അതിനുശേഷമാണ് 16 വർഷത്തോളം അതിരൂപതയ്ക്ക് സഹായമെത്രാൻ, സി. ബി.സി.ഐ യുടെ സെക്രട്ടറി ജനറലായും ചുമതലകൾ നിർവ്വഹിച്ചു. ഇതോടൊപ്പം "HOM" Project ന്റെ ഭാരതത്തിലെ സംഘാടകൻ. Health for One Million Project ന്റെ പ്രവർത്തന മികവിന് UNO യുടെ പ്രത്യേക പ്രശംസയും ലഭിച്ചു. ഇക്കാലയളവിൽ തന്നെ ബാഹ്യ കേരള മിഷൻ കേന്ദ്രങ്ങളുടെ രൂപീകരണത്തിലും ശ്രദ്ധിച്ചു.

ഇന്നത്തെ നമ്മുടെ ഗുഡ്ഗാവ് രൂപതയിലേയും, പൂന-കഡ്കി എക്സാർകേറ്റിലും ഇപ്പോൾ ഉൾപ്പെട്ടു നിൽക്കുന്ന പല ഇടവക കൂട്ടായ്മകളുടെയും രൂപീകരണത്തിലും മുഖ്യപങ്കു വഹിച്ചു. 1994 ഒക്ടോബർ 10 ന് ഗ്രിഗോറിയോസ് പിതാവ് കാലം ചെയ്ത പ്പോൾ 15 മാസത്തോളം അതിരൂപതയുടെ അഡ്മിനിസ്ട്രേറ്റർ ആയും ശുശ്രൂഷകൾ നിർവ്വഹിച്ചു. അതിരൂപത വിഭജിച്ച് മാർത്താണ്ഡം രൂപത രൂപീകൃതമായപ്പോൾ ആ രൂപതയുടെ ഒന്നാമത്തെ മെത്രാനുമായി. പ്രസ്തുത രൂപതയുടെ പ്രഥമ മെത്രാനെ നിലയ്ക്ക് ആ രൂപതയ്ക്കായി ചെയ്യാനാഗ്രഹിച്ചതൊന്നും പൂർത്തിയാക്കാൻ സമയം ലഭിച്ചില്ല. 1997 ഏപ്രിൽ മാസം 8-ാം തിയതി നിത്യസമ്മാനം സ്വീകരിക്കാനായി വിളിക്കപ്പെട്ടു.

മലങ്കര കത്തോലിക്കാ സഭാ ചരിത്രത്തിൽ എന്നും ഓർക്കപ്പെടേണ്ട ശുശ്രൂഷാ മേഖലകൾക്ക് തുടക്കം കുറിക്കുകയും വിശ്വാസ ജീവിതത്തിലും അനുസരണയിലും മേലധികാരികളോടുള്ള വിധേയത്വത്തിലും എന്നും, ഏവർക്കും മാതൃകയായിരുന്ന ലോറൻസ് മാർ എഫ്രേം മെത്രാപ്പോലീത്തായുടെ 20-ാമത് ഓർമ്മയാചരണവും, അനു സ്മരണ ശുശ്രൂഷകളും ജന്മനാടായ കാഞ്ഞിരംകുളം മാർ അപ്രേം നഗറിലെ സെന്റ് സെബാസ്റ്റ്യൻസ് മലങ്കര കത്തോലിക്കാ ദേവാലയത്തിലും ഭൗതീക ശരീരം അന്ത്യവി ശ്രമം കൊള്ളുന്ന മാർത്താണ്ഡം കത്തീഡ്രൽ ദേവാലയത്തിലുമായി നടക്കും. ഈ അവസരത്തിൽ വന്ദ്യപിതാവിനു വേണ്ടി പ്രാർത്ഥിക്കുകയും പിതാവിന്റെ മാദ്ധ്യസ്ഥം യാചിക്കുകയും ചെയ്യാം.

ധ്യാനം

# പക നിർവ്വീര്യമാക്കപ്പെടേണ്ടതുണ്ട്

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**

ഗുണ്ടാവിളയാട്ടമെന്ന പേരിലറിയപ്പെടുന്ന സാമൂഹിക വിപത്ത് വലിയതോതിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയിട്ട് നാളുകൾ കുറേയായി. അതിനെ അമർച്ച ചെയ്യാനുള്ള ശ്രമങ്ങൾ ആരംഭിച്ചിട്ടും കുറേ നാളായി. ഈ തിന്മയെ വേരോടെ നീക്കം ചെയ്യണമെന്നതാണ് പൊതുജനങ്ങളുടെ ആവശ്യം. എന്നാൽ മനുഷ്യരെന്ന നിലയിൽ ഇതേ പൊതുജനങ്ങളുടെ മനസ്സുകളിലാണ് ഈ തിന്മയുടെ വേരുകൾ ഉള്ളതെന്നതാണ് വാസ്തവം.

സ്നേഹം, വിദ്വേഷം എന്നിങ്ങനെ രണ്ടു വിരുദ്ധവികാരങ്ങൾ മനുഷ്യമനസ്സിലെ മുഖ്യചാലകശക്തികളാണ്. ഇവയെ ഉള്ളിൽ പിടിച്ചുനിർത്താൻ എളുപ്പമല്ല. രണ്ടിനും ശക്തമായ ഒരു തള്ളൽ വശമുണ്ട്. സ്നേഹപ്രകടനങ്ങളെ സമൂഹം വിലമതിക്കുന്നതുകൊണ്ട് ആ വഴിക്ക് കാര്യമായ പ്രശ്നങ്ങൾ ഉണ്ടാകാറില്ല. വിദ്വേഷം അഥവാ പക അത്തരത്തിലുള്ളതല്ല.

പക അത്യന്തം ഋണാത്മകമായ ഒരു വികാരമാണ്. സ്വാഭാവികമായും ഉണ്ടാകുന്നതാണെങ്കിലും കഴിയുന്നതും മനസ്സിൽ നിന്നും അകറ്റി നിർത്താൻ മനുഷ്യൻ സാധ്യമായതെല്ലാം ചെയ്യണം. അൽപ്പാൽപ്പമായി ഉണ്ടാകുന്ന പകയെപ്പോലും അപ്പപ്പോൾ നിർവ്വീര്യമാക്കി പുറന്തള്ളണം. അല്ലെന്നുണ്ടെങ്കിൽ മനുഷ്യവംശം തന്നെ തമ്മിൽത്തല്ലി നശിക്കും.

പകയെ നിയന്ത്രിച്ചു നിർത്താൻ മനുഷ്യസമൂഹം എക്കാലവും ഉപയോഗിച്ചുപോന്നിരുന്നത് ചില ധാർമ്മികചിന്തകളായിരുന്നു. വെറും ചിന്തകൾ എനന്നതിനെക്കാൾ പല പടികൾ കടന്ന് ഒരു വ്യവസ്ഥയെന്നോ യാഥാർത്ഥ്യമെന്നോ വസ്തുതയെന്നോ പറയാവുന്ന തലത്തിലായിരുന്നു അവയുടെ നിൽപ്പ്. അത് ഒരു ദർശനക്രമമായിരുന്നു. ഇരുട്ടു വ്യാപിക്കുമ്പോഴും കണ്ണടയ്ക്കുമ്പോഴും കെട്ടിടങ്ങളും മരങ്ങളും കുന്നുകളും തുടർന്നും നിലനിൽക്കുമെന്ന ഒരടിസ്ഥാനവിശ്വാസമണ്ടല്ലോ. അതുപോലൊരു വിശ്വാസം. ആ ദർശനക്രമം അഥവാ ധാർമ്മിക ബോദ്ധ്യം പകയെ നിയന്ത്രിച്ചു നിർത്താൻ മനുഷ്യനെ സഹായിച്ചുപോന്നു.




എന്നാൽ ഇത്തരം അടിസ്ഥാനവിശ്വാസങ്ങൾക്ക് ക്രമേണ ഇളക്കം തട്ടി. നാം കാണാത്തപ്പോൾ കുന്നും മലയും മരവുമൊന്നും ഇല്ലെന്നുവരെ ഇംഗ്ലണ്ടിലെ ബിഷപ്പ് ബെർക്കിലി പറഞ്ഞു വച്ചു. വീട്ടിൽ നിന്നിറങ്ങി യാത്ര പോയ ബിഷപ്പ് തിരിച്ച് വാട്ടിൽ വന്നത് എന്ത് പ്രതീക്ഷിച്ചാണാവോ! എന്തായാലും ദർശനതലത്തിലെ ഈ തലതിരിവ് അഥവാ ദർശനച്യുതി, മൂല്യച്യുതി, ധാർമ്മികാതപധഃനം മുതലായ വൻതകർച്ചകളിലെത്തി നിന്നു. തുടർന്നുണ്ടായ അരാചകത്വത്തിന്റെ ഭാഗമാണ് വാടകഗുണ്ടായിസം പോലും. അതിനെ മനുഷ്യനിർമ്മിതമായ ചില നിയമങ്ങൾ കൊണ്ട് തടയാനുള്ള പാഴ്ശ്രമത്തിലാണ് നാമിന്ന് ഏർപ്പെട്ടിരിക്കുന്നത്.

പകയുടെ പച്ചയായ പ്രകടനത്തിൽ നാണിക്കേണ്ടതായി എന്തോ ഒന്നുണ്ടെന്ന് ഇന്നും ബഹുപൂരിപക്ഷം ആളുകളും വിസ്വസിക്കുന്നു. ചുരുക്കം ചിലർക്ക് ആ നാണവും വിശ്വാസവും തീർത്തും നഷ്ടപ്പെട്ടു. അവരാണ് പ്രത്യക്ഷത്തിലെ ഗുണ്ടകൾ.

സ്വന്തം പക കൂസലില്ലാതെ പ്രകടിപ്പിച്ചു തുടങ്ങിയ ധർമ്മാന്ധരായ കുറേപേർ മറ്റുള്ളവരുടെ പക കൂലിക്ക് ഏറ്റെടുക്കാൻ തുടങ്ങിയതോടെ വാടകഗുണ്ടകൾ എന്നൊരു കൂട്ടർ ഉണ്ടായി വന്നു. അവരുടെ നിലനിൽപ്പിനും വളർച്ചയ്ക്കും കാരണം മറ്റുള്ളവരുടെ പക തന്നെയാണെന്നുള്ള യാഥാർത്ഥ്യം നിലനിൽക്കുന്നു.

കൂലി കൊടുക്കാനില്ലാത്തവർ പോലും ഗുണ്ടകളുടെ സേവനം സങ്കൽപ്പത്തിലൂടെ സ്വീകരിക്കുന്നുണ്ട്. ചുമ്മാ തല്ലെടാ നിന്നെയൊക്കെ മറ്റുള്ളവർ എടുത്തിട്ടു തല്ലു



ജോസ് കാട്ടാമല

# വീണ്ടും ചില വിദ്യാഭ്യാസ ചിന്തകൾ

മറ്റുള്ളവരുടെ അവകാശങ്ങളെ ഹനിക്കാതെ ജീവിതലക്ഷ്യങ്ങൾ നേടിയെടുക്കാനുള്ള അറിവുള്ളവനാണ് വിദ്യാഭ്യാസം നേടിയ വ്യക്തി. വിജയകരമായി അഭിഭാഷകവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്ന ആൾ നിയമം ഓർമ്മയിൽ സൂക്ഷിക്കണമെന്നില്ല. കേസിന് യോജിച്ച നിയമം കണ്ടുപിടിക്കുകയും അതിന് സഹായകമായ അഭിപ്രായം ലഭ്യമാകുന്നത് എവിടെ നിന്നൊക്കെയാണെന്ന് മനസ്സിലാക്കുകയും ചെയ്യുന്ന ആളാണ് നല്ല അഭിഭാഷകൻ. ഇതുപോലെയോ കൂടുതൽ ശക്തമോ ആയിരിക്കും വ്യവസായവാണിജ്യമേഖലകളിൽ ഇടപെടുന്നവരുടെ കാര്യവും.

ഹെന്റി ഫോർഡിന് ഔദ്യോഗികവിദ്യാഭ്യാസം കുറവായിരുന്നുവെങ്കിലും വിവിധ മേഖലകളിൽ അറിവുള്ള ആളുകളുടെ സേവനങ്ങൾ ഏകോപിപ്പിച്ച് പ്രയോജനപ്പെടുത്തി ആഗ്രഹിക്കുന്ന തോതിൽ ഭൗതികനേട്ടങ്ങൾ ഉണ്ടാക്കാൻ കഴിവുള്ളവനായിരുന്നതിനാൽ അദ്ദേഹത്തെ വിദ്യാസമ്പന്നനെന്ന് കണക്കാക്കാം. ഒന്നാം ലോകമഹായുദ്ധകാലത്ത് യുദ്ധത്തിനെതിരെ സമാധാനസന്ദേശകനായിരുന്ന ഫോർഡിനെ അറിവില്ലാത്ത സമാധാനപ്രേമിയെന്ന് ചിക്കാഗോ ട്രി ബൂണൽ വിശേഷിപ്പിച്ചിരുന്നു. അപകീർത്തികരമായ ഈ പരാമർശം മൂലം പത്രത്തിനെതിരെ ഫോർഡ് നിയമനടപടികൾ കൈക്കൊണ്ടു. കേസ് വാദത്തിനു വന്നപ്പോൾ ഫോർഡിന്റെ അജ്ഞത സമർത്ഥിക്കാനായി പത്രത്തിന്റെ അഭിഭാഷകൻ ഒരു ചോദ്യം ഫോർഡിനോട് ചോദിച്ചു. ചോദ്യം ഇതായിരുന്നു കോളനികളിലെ ലഹളകൾ അടിച്ചമർത്താനായി ബ്രിട്ടീഷുകാർ എത്ര സൈന്യത്തെയാണ് നിയോഗിച്ചത്? ഫോർഡ് ഉത്തരം പറഞ്ഞത് എത്രയാണെന്ന് അറിയില്ല.

---

ന്നത് എന്ന് മീൻകാരിപ്പെണ്ണുങ്ങൾ ബസ് കണ്ടക്ടറോട് പറയുന്നത് അതുകൊണ്ടാണ്.

പ്രകടനനാണം വിട്ടുമാറാത്ത ഈ അണിയറപ്പകയാണ് ആധുനികലോകത്തിലെ ഏറ്റവും അപകടകാരിയായ മാലിന്യം. അതിന്റെമുന്നിൽ ഗുണ്ടാപ്പക ഒന്നുമല്ല.

നിന്നെ ഞാൻ അടിക്കും എന്നു പറയുന്നതും നിന്നെ ഞാൻ അടിപ്പിക്കും എന്ന പറയുന്നതും തമ്മിൽ വ്യത്യാസമുണ്ട്. അടിക്കാൻ ധൈര്യവും ശക്തിയും അവസരവും ഒക്കെ വേണം. അടിപ്പിക്കാൻ പണം മാത്രം മതി. അവശ്യസാധനങ്ങൾ കണ്ടുപിടിച്ചു നടപ്പിലാക്കിയ പണത്തിന്റെ ഒരു അനാവശ്യഉപയോഗം അങ്ങനെയുണ്ടായി. സാമ്പത്തികശാസ്ത്രത്തിൽ ഒരു പുതിയ അധ്യായം അങ്ങനെ തുറക്കപ്പെട്ടു.

പക തോന്നിയതുകൊണ്ടു മാത്രം ഒരു മനുഷ്യൻ ദുഷ്ടനാകുന്നില്ല. പക്ഷേ അതിനെ നേരായ വഴിയിൽ നിർവ്വീര്യമാക്കാൻ അവനു കഴിയുന്നില്ലെങ്കിൽ അവൻ ദുഷ്ടനായിപ്പോകും; ഗുണ്ടയല്ലാത്ത ഗുണ്ടയായിപ്പോകും.

പ്രായോഗികത, അപ്രായോഗികത എന്നീ തലങ്ങളിൽ നിർത്തി ഗുണ്ടായിസ്സത്തെ നേരിടാൻ സമൂഹത്തിനാവില്ല. അടി കൊടുത്ത് പക തീർക്കാൻ എനിക്ക് പ്രായോഗികതടസ്സങ്ങൾ ഉണ്ട്. അങ്ങനെ വന്നാൽ ആ തടസ്സങ്ങളെ മറികടക്കാനുള്ള ആലോചനകളാണ് തുടർന്നുണ്ടാകുന്നത്. അവയ്ക്കും തടസ്സങ്ങളുണ്ടാക്കുകയല്ല വേണ്ടത്. അടി കൊടുത്തും കൊടുപ്പിച്ചുമല്ല പകതീർക്കേണ്ടത് എന്ന ബോദ്ധ്യമാണ് ഉണ്ടാകേണ്ടത്. നിയമനിർമ്മാണം കൊണ്ടുമാത്രം വാടകഗുണ്ടായിസ്സത്തെ തടയാനാവില്ല. അതിന് ധാർമ്മികവ്യവസ്ഥിതിയുടെ പുനഃസ്ഥാപനം തന്നെ വേണ്ടി വരും.

പക നല്ലതല്ല, നല്ലതിനല്ല. പകരം ചോദിക്കുക എന്നൊരു കടമ എനിക്കില്ല. അതിനുവേണ്ടി എന്നിലെ നന്മ ഞാൻ എരിച്ചുകളയാൻ പാടില്ല. ഈ ബോധ്യം ഉപയോഗിച്ചുവേണം പകയെ നിർവ്വീര്യമാക്കാൻ.

ധർമ്മസ്ഥാപനം അത്യാവശ്യമായിത്തീർന്നിരിക്കുന്ന ഒരവസ്ഥയിലാണ് സമൂഹമിന്ന്. വാടകഗുണ്ടായിസ്സത്തെ നാം എതിർക്കണം. അതിന് പകയെത്തന്നെ നാം എതിർക്കണം. പകയ്ക്കു പകരം ക്ഷമയാണ് വേണ്ടതെന്ന് നമുക്ക് ഉപദേശിച്ചു തന്നിട്ടുള്ള അവതാരപുരുഷന്മാർ നമുക്കുണ്ടല്ലോ. അവരുടെ ദിവ്യോപദേശങ്ങളിലേക്കാണ് നമ്മുടെ ശ്രദ്ധ തിരിയേണ്ടത്.

പക്ഷേ തിരിച്ചുപോയവരെക്കാൾ കൂടുതലായിരുന്നു അവരുടെ സംഖ്യ. കോടതി മുറിയിൽ ഉണ്ടായിരുന്നവർ ഉച്ചത്തിൽ ചിരിച്ചുപോയി. ഈ രീതിയിലുള്ള ചോദ്യം ചെയ്യൽ ഒരു മണിക്കൂർ നീണ്ടു. ഫോർഡ് ശാന്തനായി ഉത്തരങ്ങളും പറഞ്ഞു. അവസാനം സഹികെട്ട് ചോദ്യകർത്താവിന്റെ നേരെ വിരൽ ചൂണ്ടിക്കൊണ്ട് പറഞ്ഞു. ഇത്തരം വിഡ്ഢിത്തം നിറഞ്ഞ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ ഓരോ രംഗത്തും പ്രാവീണ്യം ഉള്ള ആളുകളെക്കൊണ്ടു കഴിയും. അവരെ വരുത്തി മറുപടി പറയിക്കാം. നിങ്ങൾക്ക് അറിയാത്ത കാര്യങ്ങളും അവർ പറഞ്ഞുതരും. ഇനി നിങ്ങൾ പറയണം ഇത്തരം ആവശ്യമില്ലാത്ത കാര്യങ്ങൾക്ക് നിങ്ങൾക്കുത്തരം നല്കാനായി ഞാൻ തലയിൽ കൊണ്ടു നടക്കണമോ? ആവശ്യമുള്ളപ്പോൾ ഇത്തരം അറിവുകൾ എനിക്ക് ലഭ്യമായിക്കൊണ്ടിരിക്കും. കോടതിയിൽ നിശ്ശബ്ദത പടർന്നു. ചോദ്യകർത്താവിന്റെ വായ് അടഞ്ഞു. കണ്ണുകൾ തള്ളി. ന്യായാധിപൻ എണീറ്റ് ഫോർഡിനെ നോക്കി. അവിടെ ഒരു സ്ഫോടനം നടന്നതുപോലെയായിരുന്നു അവസ്ഥ. യഥാർത്ഥത്തിൽ അത് ഒരു സ്ഫോടനം ആയിരുന്നില്ലേ? ഫോർഡിന്റെ ഉത്തരങ്ങൾ സൂചിപ്പിക്കുന്നത് യഥാർത്ഥ വിദ്യാഭ്യാസം മനസ്സിന്റെ വികാസമാണ്. അറിവിന്റെ ശേഖരണമോ തരംതിരിക്കലോ അല്ല വിദ്യാഭ്യാസം.

വർത്തമാനകാല പൊതുജീവിതത്തിലെ നിലവാരത്തകർച്ചയെക്കുറിച്ച് വളരെയേറെ പരാതികൾ കേൾക്കുന്നുണ്ട്. പല കാരണങ്ങളും കണ്ടുപിടിക്കാൻ ശ്രമിക്കുന്നുണ്ട്. എന്തായാലും വിദ്യാഭ്യാസത്തിന്റെ അഭാവമോ പോരായ്മയോ മൂല്യത്തകർച്ചയ്ക്ക് ഒരു കാരണമാണ് എന്ന് പറയുമ്പോൾ വിദ്യാഭ്യാസത്തിന്റെ അർത്ഥം മുകളിൽപ്പറഞ്ഞിരിക്കുന്ന പരിഗണനകളോടെ മനസ്സിലാക്കണമെന്ന് ഓർമ്മിപ്പിക്കുന്നു. ഇനിയും സ്ഥലം അനേകർക്കുകൂടി ഈ ഭൂഗോളത്തിലുണ്ടെന്നും സഹകരിച്ചും സന്തോഷിച്ചും ജീവിച്ചാൽ ഒന്നിനും കുറവുണ്ടാകുകയില്ലെന്നും വിശ്വസിക്കാൻ കഴിയണമെന്നു മാത്രം. മൂല്യത്തകർച്ചയുടെ പ്രധാനകാരണം സ്വാർത്ഥത വളരുന്നതു കൊണ്ടാണ്. ഈ പ്രവണതയെ നിയന്ത്രണ വിധേയമാക്കാൻ ഭൗതികതലത്തിൽ സാധ്യമല്ല. നിയമം മൂലമുള്ള കുറ്റകൃത്യങ്ങളുടെ ഇല്ലായ്മ സ്വപ്നമായി ശേഷിക്കും. ബോധവൽക്കരണത്തിലൂടെ മൃഗതുല്യമായ നടപടികളെ ഇല്ലാതാക്കണമെങ്കിൽ ഹൃദയവാതിലുകൾ അതിനനുസരണമായി ഒരുക്കേണ്ടതുണ്ട്. ഒരു നല്ല മാനസികാവസ്ഥ വ്യക്തിയിൽ ഉണ്ടാകുവാൻ ബോധപൂർവ്വമായ പരിശ്രമം ആവശ്യമാണ്. അത് സമൂഹത്തിലേക്ക് സംവഹിക്കപ്പെടും.നല്ലതും ചീത്തയുമായ വൈകാരികഭാവങ്ങളുണ്ടെന്ന് നമുക്കെല്ലാം അറിയാം. സ്നേഹം, പ്രതീക്ഷ, വിശ്വാസം, സന്തോഷം, വിശ്വസ്തത, ആഗ്രഹം മുതലായ നല്ല വൈകാരിക ഭാവങ്ങൾ തന്നെ. ഭയം, അസൂയ, വിദ്വേഷം, പ്രതികാരം, കോപം, ആർത്തി, അന്ധവിശ്വാസം തുടങ്ങിയ വിരുദ്ധ വൈകാരിക ഭാവങ്ങളും ഉണ്ട്. രണ്ടു വിഭാഗം വൈകാരികതയും നിയന്ത്രണവിധേയമാക്കേണ്ടതുണ്ട്. അമിതമായ സ്നേഹപ്രകടനങ്ങളോ, അമിതമായി എന്തിനെയെങ്കിലും ഭയക്കുന്നതോ, അളവറ്റ അസൂയയോ, ആർത്തിയോ ഒക്കെ കടിഞ്ഞാണില്ലാത്ത വൈകാരികപ്രകടനങ്ങളെന്ന നിലയിൽ ആപൽക്കരങ്ങളാണ്. മനുഷ്യനെ പ്രവർത്തിക്കാൻ പ്രേരിപ്പിക്കുന്നത് വൈകാരികതയായതു കൊണ്ട് നിയന്ത്രണവിധേയമായി വൈകാരികത ഉണ്ടായിരിക്കണം. നിഷേധാത്മകമായ വികാരങ്ങൾ ഒട്ടും ഇല്ലാത്ത ഒരു വ്യക്തിയും ഉണ്ടാകാൻ ഇടയില്ല. പക്ഷേ അവയെ നന്മയുടെ ഭാവങ്ങളുമായി ചാലിച്ച് സന്തുലിത വ്യക്തിത്വം സൃഷ്ടക്കുന്നതിലൂടെയാണ് തിളക്കമുള്ള വ്യക്തിത്വം ഉണ്ടാകുന്നത്. നിരന്തരമായ പരിശ്രമത്തിലൂടെ ഇത് സാധ്യമാക്കുന്ന ആളിനെയും വിദ്യാസമ്പന്നൻ എന്ന് വിളിക്കാം. അഭിലഷണീയമായവ ആഗ്രഹിക്കാനും എതിരായിട്ടുള്ളവയെ മനസ്സിൽ നിന്നും നിഷ്കാസനം ചെയ്യാനും കഴിയണം. ചിന്തകൾ പ്രാവർത്തികമാക്കാൻ കഴിയുമ്പോൾ നേട്ടങ്ങളും ഉണ്ടാകും.

## ഉപകാരസ്മരണ



**ഒരു വിശ്വാസി**

# ഉപകാരസ്മരണ







സി. പിയൂഷ SIC

**മേഴ്സി**
വല്യയത്ത്
കേശവദാസപുരം

